# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ | ൧൯൦൩ ധനു | ലക്കം ൧൨

## കുമ്പസാരം.

വിശുദ്ധ കൂദാശകളിൽ ഒട്ടും അപ്രധാനമല്ലാത്തവയിൽ ഒന്നായ കുമ്പസാരത്തിന്റെ മാഹാത്മ്യത്തെയും സ്വഭാവത്തെയുംകുറിച്ചു നമ്മുടെ ആളുകൾക്കുള്ള അറിവു വളരെ നിസ്സാരമാണെന്നു അനുഭവത്താൽ ധാരാളം അറിയാവുന്നതാണു. വിശുദ്ധ കുർബ്ബാന കൈക്കൊള്ളുന്നതിനു മുമ്പു കുമ്പസാരമെന്നൊരു ക്രിയ കഴിയ്ക്കണമെന്നു പട്ടക്കാർ നിർബ്ബന്ധിക്കുന്നതുകൊണ്ടു പട്ടക്കാരുടെ മുമ്പാകെ മുട്ടുകുത്തി ഒരു ക്രിയ കഴിയ്ക്കുന്നു എന്നല്ലാതെ കുമ്പസാരത്തിന്റെ ആവശ്യകതയൊ അതു കഴിയ്ക്കേണ്ടിയ വിധമൊ അറിയാവുന്നവർ ഇല്ലെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. കുമ്പസാരത്തിന്റെ അനുഭവമായ പാപമോചനത്തെക്കുറിച്ചും ചിലരുടെ മനസ്സിൽ ഭിന്നാഭിപ്രായം ഉണ്ടു. അതിനാൽ സാരമേറിയ ഈ കൂദാശയെക്കുറിച്ചു ചുരുക്കത്തിൽ പറവാൻ വിചാരിക്കുന്നതാണു.

എല്ലാ ക്രിസ്ത്യാനികളാലും ഒരുപോലെ സമ്മതിക്കപ്പെടുന്ന വല്ല സംഗതികളുമുണ്ടെങ്കിൽ ഏതു മനുഷ്യനും പാപമോചനം ആവശ്യമുണ്ടെന്നുള്ളതു അവയിൽ ഒന്നാകുന്നു. ആദ്യമായി പാപമോചനം എന്താണെന്നും പാപമെന്താണെന്നും നാം അറിയണം. എന്റെ സഹോദരൻ എന്നോടു കുറ്റം ചെയ്താൽ ഞാൻ എത്ര പ്രാവശ്യം ക്ഷമിക്കണം. ഏഴു പ്രാവശ്യമൊ? എന്നു വിശുദ്ധ പത്രോസ ചോദിച്ചപ്പോൾ ഏഴെഴുപതു പ്രാവശ്യമെന്നു കർത്താവു കല്പിച്ചു. അതിന്റെ തുടർച്ചയായി കരുണയില്ലാത്ത ദാസന്റെ ഉപമയും താൻ പഠിപ്പിച്ചു. പതിനായിരം താലന്തു കടപ്പെട്ടവൻ കിഞ്ചി അപേക്ഷിച്ചപ്പോൾ രാജാവു അവനു ഇളവു ചെയ്തു എങ്കിലും ഇവനു നൂറു കാശു കടം കൊടുക്കാനുണ്ടായിരുന്നവനോടു ഇവൻ ക്ഷമിച്ചില്ല. അപ്പോൾ രാജാവു തന്റെ മോചനത്തെ പിൻവലിച്ചു ഇവനെ തടവിൽ പാർപ്പിച്ചു എന്നാണു ഉപമ. ഇതിൽനിന്നു താൻ നമ്മെ പഠിപ്പിച്ചതു നാമും നമ്മുടെ സഹോദരന്മാരോടു കുറ്റം ക്ഷമിക്കയില്ലെങ്കിൽ നമ്മോടു ദൈവവും ക്ഷമിക്കയില്ലെന്നാകുന്നു.

ഇവിടെ കർത്താവിന്റെ അളവററ കരുണയെ കാണിച്ചുതരുന്നു. ദൈവം നമ്മോടു ക്ഷമിക്കുന്നതു ഏഴു പ്രാവശ്യമല്ലാ ഏഴുപതു പ്രാവശ്യവുമല്ലാ സംഖ്യയില്ലാത്ത പ്രാവശ്യമാകുന്നു. ഇതുപോലെ നമ്മോടു കുറ്റം ചെയ്യുവരോടു നാമും ക്ഷമിക്കണമെന്നു നമ്മെ പഠിപ്പിച്ചിരിക്കുന്നു. മോചിക്കുന്നതു ദൈവലക്ഷണങ്ങളിൽ ഒന്നാകുന്നു. നമ്മുടെ പാപങ്ങളുടെ എണ്ണമൊ വലിപ്പമൊ എത്രമാത്രമായിരുന്നാലും ക്ഷമിപ്പാൻ തയ്യാറുള്ളവനാണു ദൈവം. എന്നാൽ മേൽപറഞ്ഞ ഉപമ തന്റെ ക്ഷമാസ്വഭാവത്തിനു ഒരു അതിരു സങ്കല്പിക്കുന്നു. എന്നോടു ക്ഷമിക്കണമെ എന്നു വെറും വാക്കു പറഞ്ഞാൽ മാത്രം ദൈവം ക്ഷമിക്കയില്ല. നമ്മുടെ പ്രവൃത്തിയെ ആശ്രയിച്ചിരിക്കും നമുക്കു ലഭിക്കുന്ന മോചനമെന്നു ഇതിനാൽ കാണാം. ക്ഷമ കിട്ടാൻ ചോദിച്ചാൽ മാത്രം മതിയെന്നു ഒരു പാപിയ്ക്കു തോന്നിയാൽ പാപം ചെയ്യുന്നതിനു അവനു ധൈര്യം വർദ്ധിക്കുന്നതെ ഉള്ളു. ക്ഷമയ്ക്കു മനുഷ്യൻ പാത്രമായിരിക്കണമെന്നുള്ള ബോധ്യം ഉണ്ടാകുന്നതായാൽ പാപം ചെയ്വാൻ അവൻ മടിയ്ക്കും. അതിനാൽ പാപമോചനം പ്രാപിപ്പാൻ കേവലം അപേക്ഷ മാത്രമല്ല വേറെ ചില സംഗതികൾക്കൂടെ വേണമെന്നു ദൈവം നമ്മെ പഠിപ്പിച്ചിരിക്കു

അതിലേക്കു പ്രധാനമായ ആവശ്യം അനുതാപമാകുന്നു. അനുതാപം എന്നു പറഞ്ഞാൽ പലതരമുണ്ടു. ഇതിനു ഒരു മാററം ഉണ്ടാകണം. ചെയ്തുപോയ പ്രവൃത്തി തെററായിപ്പോയി എന്നുള്ള ബോദ്ധ്യം വന്നിട്ടു മേൽ ആവക ദുഷ്പ്രവൃത്തികളെ ആവൎത്തിക്കയില്ലന്നു ഉറയ്ക്കണം.

ഇനി പാപത്തെക്കുറിച്ചു ആലോചിക്കുന്നതായാൽ മനുഷ്യർ സാക്ഷാൽ ഉള്ള പാപങ്ങളെയെല്ലാം കണ്ടുപിടിക്കുന്നില്ലന്നു പറയേണ്ടിയിരിക്കുന്നു. പാപലോകത്തിൽ ജീവിക്കുന്നതുകൊണ്ടും പാപം നമ്മുടെ നിത്യപ്രവൃത്തിയിൽ ഉൾപ്പെട്ടിരിക്കുന്നതുകൊണ്ടും അവയെ നാം മുഴുവൻ കണ്ടുപിടിക്കുന്നില്ല. സാധാരണ ഒരു ക്രിമിനാൽകേസിൽ അകപ്പെട്ടാൽ ശിക്ഷിക്കുന്നതായികാണാവുന്ന പ്രവൃത്തികളെ മാത്രമാണു മനുഷ്യർ സാധാരണ പാപങ്ങളായി വിചാരിച്ചു വരുന്നതു. പീനൽകോഡിൽ പ്രസ്താവിക്കാത്ത പ്രവൃത്തികളൊന്നും ക്രിമിനാൽകോട്ടിൽ ശിക്ഷയ്ക്കു അൎഹങ്ങളല്ല. അങ്ങനെയുള്ളവയൊന്നും കുററകരമായി ലോകത്തിൽ എണ്ണുന്നില്ല. വല്ലവരേയും പഴിചാരാൻ ഉണ്ടെങ്കിൽ ഒഴികഴിവു പറയാനും നാം തയ്യാറാണു. മററുള്ളവരുടെ കുററം കണ്ടുപിടിക്കാൻ എല്ലാവൎക്കും വാസനയുണ്ടു. സ്വന്തകുററം കണ്ടുപിടിക്കയുമില്ല. പോരാഞ്ഞിട്ടു സാത്താൻ എന്നൊരു വിദ്വാൻ നമ്മെ പ്രോത്സാഹിപ്പിക്കുവാൻ ഹാജരുമുണ്ടു. അതുകൊണ്ടു പാപം കണ്ടുപിടിക്കാൻ തന്നത്താൻ പരിശോധന ആവശ്യമാകുന്നു. വെള്ളിക്കാശു നഷ്ടപ്പെട്ടുപോയ സ്ത്രീ വിളക്കു കത്തിച്ചു പുരമുറി അടിച്ചുവാരി പരിശോധിച്ചതുപോലെ നാമും പരിശോധിക്കണം. അപ്പോൾ പരിശുദ്ധാത്മാവായ വിളക്കു നമ്മുടെ പാപങ്ങളെ ചൂണ്ടികാണിച്ചുതരും.

പാപം ന്യായപ്രമാണലംഘനമാകുന്നു. ദൈവം നമുക്കു മനോസാക്ഷി തന്നിട്ടുണ്ടു. അതിനു വിരോധമായി പ്രവൃത്തിക്കയൊ പറകയൊ വിചാരിക്കയൊ ചെയ്യുന്നതെല്ലാം പാപമാകുന്നു. പാപത്തിൻെറ കാഠിന്യം എന്തുമാത്രമാണെന്നറിയണമെങ്കിൽ പാപികൾക്കുവേണ്ടി കൎത്താവുതന്നെ സഹിക്കേണ്ടിവന്ന ശിക്ഷകളുടെ കാഠിന്യം ആലോചിച്ചാൽ മതി. പാപം തീണ്ടിയിട്ടുപോലുമില്ലാത്തവൻ അടികൊള്ളുന്നു. പരിഹസിക്കപ്പെടുന്നു മുൾമുടിയാൽ രക്തം തെറിക്കുന്നു. ആണികളാൽ തറയ്ക്കപ്പെടുന്നു. ഇവയെല്ലാം ശിക്ഷയായി കൊടുക്കപ്പെട്ടതു നമ്മുടെ പാപങ്ങൾക്കുവേണ്ടിയാണെന്നോക്കുമ്പോൾ പാപത്തിൻെറ ഭയങ്കരത്വം എത്രമാത്രമെന്നു ഊഹിക്കാം.

അതിനാൽ പാപം ഇത്ര ഭയങ്കരമാണെങ്കിൽ അതിനു പരിഹാരം ലഭിക്കാൻ ദൈവം കല്പിച്ചിട്ടുള്ള പ്രതിവിധി എന്താണെന്നുകൂടെ പഠിക്കണമെല്ലൊ. മോചനം ലഭിക്കാൻ കേവലം അപേക്ഷ പോരാ വേറെ ചിലതെല്ലാംകൂടെ വേണമെന്നു മുമ്പെ പറഞ്ഞല്ലൊ. അതു എന്തെല്ലാമാണു.

(൧). നാം നമ്മുടെ പാപങ്ങളെ ഏററുപറയുന്നെങ്കിൽ നമ്മുടെ പാപങ്ങളെ ക്ഷമിക്കാൻതക്കവണ്ണം അവൻ വിശ്വസ്തനും നീതിമാനും ആകുന്നു. (യോഹ: ൨൦. ൨൨, ൨൩.) ഇവിടെ ഏററുപറച്ചിൽ പാപമോചനം ലഭിപ്പാനുള്ള വഴികളിൽ ഒന്നാണെന്നു കാണിച്ചിരിക്കുന്നു. ഉയിൎപ്പിൻെറശേഷം കൎത്താവു തൻെറ ശ്ലീഹന്മാൎക്കു കാണപ്പെട്ടപ്പോൾ അവൎക്കു ഒരു പ്രത്യേക അധികാരം കൊടുത്തതായും കാണുന്നു. ആരുടെ പാപങ്ങളെ നിങ്ങൾ മോചിക്കുന്നുവൊ അവ മോചിക്കപ്പെടും എന്നാണു ഈ അധികാരം. ഈ ഏററുപറച്ചിലിനെക്കുറിച്ചു ആലോചിക്കുന്നതിനു മുമ്പു എല്ലാ രക്ഷാമാൎഗ്ഗങ്ങൾക്കും ദൃശ്യമായ ഒരു അടയാളം ഉണ്ടെന്നു നാം അറിയേണ്ടതാണു. ദൃഷ്ടാന്തമായിട്ടു നാം വീണ്ടും ജനിക്കണമെന്നുണ്ടല്ലൊ. വീണ്ടും ജനനം പ്രാപിച്ചു എന്ന മനോബോധം ഉണ്ടായാൽ പോരാ, ജ്ഞാനസ്നാനവെള്ളത്തിൽകൂടെ കയറി ഇറങ്ങണം. നാം വിശ്വാസത്താൽ കൎത്താവിൻെറ ശരീരരക്തങ്ങളുടെ ഓഹരിക്കാരായി എന്നു വിശ്വസിച്ചാൽ മതിയാകയില്ല. വിശുദ്ധ കുൎബ്ബാനയിൽ നാം വന്നു അനുഭവിക്കണം. ഇങ്ങനെ ദൃശ്യമായ ഒരു അടയാളത്തിൽകൂടെ നാം പ്രവേശിക്കണമെന്നു സ്പഷ്ടമാകുന്നു.

വീണ്ടുംജനനം, കൎത്താവിൻെറ ശരീരരക്തങ്ങളുടെ സംബന്ധം, മുതലായവ എത്രത്തോളം നമുക്കു ആവശ്യമാകുന്നുവൊ അതുപോലെതന്നെ പാപമോചനവും

നമുക്കു ആവശ്യപ്പെട്ട ഒരു സംഗതിയാണു. വീണ്ടുംജനനം മുതലായ ആത്മവരങ്ങൾ പ്രാപിപ്പാൻ ദൃശ്യമായ ഒരടയാളം ആവശ്യമെങ്കിൽ പാപമോചനം ലഭിപ്പാനും ഒരു അടയാളം വേണമെന്നു പറവാൻ സംശയമില്ല. മോചനം നമുക്കു നേടിത്തന്നതു കർത്താവിന്റെ കുരിശുമരണംകൊണ്ടാണു. അതു നമുക്കു അനുഭവമാകുന്ന വിദ്യയെന്താണെന്നാണു പഠിക്കേണ്ടതു. താൻ ഉയൎത്തെഴുനേററ രാത്രിതന്നെ താൻ തന്റെ ശിഷ്യന്മാൎക്കു പാപമോചനം കൊടുപ്പാനുള്ള അധികാരം നല്കി. "എന്റെ പിതാവു എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെയും അയക്കുന്നു." പിതാവു തന്നെ അയച്ചതു പാപങ്ങളെ മോചിപ്പാനാണല്ലൊ. അതുപോലെ അപ്പോസ്തോലന്മാരെയും അയച്ചപ്പോൾ അതും പാപങ്ങളെ മോചിപ്പാനാണെന്നു യുക്തികൊണ്ടുമാത്രമല്ല മോചിപ്പാൻ അപ്പോൾതന്നെ അവൎക്കു അധികാരം കൊടുത്തതുകൊണ്ടും പ്രത്യക്ഷമാകുന്നു. ഇവിടെ ഒരു വിശേഷം കാണുന്നു. പിതാവു എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെയും അയക്കുന്നു എന്നു പറഞ്ഞതിനോടുകൂടെ നിങ്ങൾ പോയി പ്രസംഗിപ്പീൻ എന്നല്ല നിങ്ങൾക്കു പാപങ്ങളെ മോചിപ്പാൻ അധികാരം തന്നിരിക്കുന്നു എന്നാണു കല്പിച്ചിരിക്കുന്നതു. (യോഹ: ൨൦; ൨൧—൨൩. ഇതിനുമുമ്പു പത്രോസു കർത്താവിനെ ഏററുപറഞ്ഞപ്പോഴും ഈ അധികാരം കൊടുക്കുമെന്നു താൻ പറഞ്ഞു. (മത്താ: ൧൬- ൧൯.) അപ്പോൾ കൊടുത്തില്ല. "സ്വൎഗ്ഗരാജ്യത്തിന്റെ താക്കോൽ ഞാൻ തരും" എന്നാണു അപ്പോൾ പറഞ്ഞതു. ഈ വാഗ്ദത്തം അവൻ നിവൃത്തിച്ചതു ഉയൎത്തെഴുനേററ രാത്രിയായിരുന്നു. ഈ പ്രത്യേക അധികാരത്തോടുകൂടി താൻ അപ്പോസ്തോലന്മാരെ പ്രതിഷ്ഠിച്ചു. അവരും ആ അധികാരത്തോടുകൂടെ പിൻഗാമികളെ പ്രതിഷ്ഠിച്ചു അങ്ങനെ ഇന്നേവരെ ക്രിസ്ത്യാനിസഭകളിൽ ഒക്കെയും പട്ടക്കാരെ പ്രതിഷ്ഠിക്കുമ്പോൾ ഈ അധികാരം അവൎക്കു കൊടുത്തുവരുന്നു.

ഒന്നുകൂടെ ആലോചിക്കാം. മാമ്മൂദീസായും കുൎബ്ബാനയും കൂദാശകളാണെന്നു എല്ലാവരും സമ്മതിക്കുന്നു. കുൎബ്ബാനയെക്കുറിച്ചു കർത്താവു രണ്ടു പ്രാവശ്യമെ ഉപദേശിച്ചിട്ടുള്ളു. പെസഹാ ദിവസവും കപ്പർനഹൊമിലെ പ്രസംഗത്തിലുംമാത്രം. മാമ്മൂദീസായെക്കുറിച്ചും രണ്ടു പ്രാവശ്യമെ താൻ പ്രസ്താവിച്ചിട്ടുള്ളു. സ്വൎഗ്ഗാരോഹണസമയത്തും നീക്കോദിമൂസിനോടുള്ള സംഭാഷണത്തിലും എന്നാൽ പാപം മോചിപ്പാനുള്ള അധികാരത്തെക്കുറിച്ചു താൻ മൂന്നു പ്രാവശ്യം പ്രസ്താവിച്ചിരിക്കുന്നു. ആദ്യം മത്താ: ൧൬- ൧൯-ൽ പത്രോസു തന്നിൽ ഏററുപറഞ്ഞപ്പോൾ അവനോടായിട്ടുമാത്രവും, രണ്ടാമതു, ഈ അധികാരം എല്ലാ അപ്പോസ്തോലന്മാൎക്കും ഉണ്ടായിരിക്കുമെന്നറിയിപ്പാൻ മത്താ: ൧൮- ൧൮-ലും മൂന്നാമതു. തന്റെ ഉയൎപ്പുനാൾ രാത്രിയിലുംതന്നെ. അതിനാൽ പാപം മോചിപ്പാൻ തന്റെ സ്ഥാനാപതികൾക്കു അധികാരം കൊടുത്തിട്ടുണ്ടെന്നുള്ളതിനു ഒന്നല്ല, രണ്ടല്ല, മൂന്നുപ്രാവശ്യം താൻ എടുത്തുപറഞ്ഞിരിക്കുന്നു. കുൎബ്ബാനയേയും മാമ്മൂദീസായേയുംകുറിച്ചു പഠിപ്പിച്ചതിൽ അധികം സന്ദർഭങ്ങളിൽതന്നെ. ഈ മൂന്നു സ്ഥലത്തും ഒരുപോലെ വ്യക്തമായും സ്പഷ്ടവാചകത്തിലും ദ്വയാൎത്ഥമില്ലാത്ത വിധത്തിലും കല്പിച്ചിട്ടുമുണ്ടു.

അപ്പോസ്തോലന്മാർതന്നെ ഈ അധികാരം പ്രയോഗിച്ചതായി കാണുന്നു. ൧ കോറന്തി: ൫- ൩, ൫, ൽ. വിശുദ്ധ പത്രോസു ഒരു ക്രിസ്ത്യാനിയെ ദുർമ്മാൎഗ്ഗനടപടികൾ നിമിത്തം മുടക്കുന്നതായി കാണുന്നു. ൨ കോറന്തി. ൨; ൧൦-ൽ ഇവനോടു പൌലൂസു ക്ഷമിച്ചതായി പറയുന്നു. ക്രിസ്തുവിൽ ഞാൻ അവനോടു മോചിച്ചിരിക്കുന്നു എന്നാണു അപ്പോസ്തോലൻ പറയുന്നതു. ആകപ്പാടെ ആലോചിച്ചാൽ അനുതാപം, ഏററുപറച്ചിൽ, മോചനം ഇവ മൂന്നും ലോകാരംഭംമുതൽ ഏൎപ്പെടുത്തിയിട്ടുള്ളതാണു. ആദാമിനു മോചനം ലഭിച്ചതു ഇതുകൊണ്ടാണു. പഴയനിയമത്തിൽ ഇതുണ്ടായിരുന്നു. തന്റെ ഉയൎപ്പുകഴിഞ്ഞപ്പോൾ താൻ അതിനെ സ്ഥിരപ്പെടുത്തി രൂപീകരിച്ചു. അതു ദൃശ്യമായ ഒരു അടയാളമായിട്ടു ഒരു കൂദാശയാക്കി. അപ്പോസ്തോലകാലംമുതൽ സഭയിൽ എവിടെയും ഇതു പ്രധാനമായി ആചരിച്ചുവരുന്നു. റോമ്മാസഭയാകട്ടെ, ഗ്രീക്കുസഭയാകട്ടെ കിഴക്കെ സഭകളിലെ പല ശാഖകളാകട്ടെ ഇവയിൽ എല്ലാററിലും ഈ വിശുദ്ധ കൂദാശയും പട്ടത്വത്തിന്റെ ഈ വലിയ അധികാരവും അദ്ദേഹം നടത്തിവരുന്നു. അംഗ്ലിയാസഭ

ആലോചിച്ചാൽ അതിലും ഇതുണ്ടു. അവർ പട്ടം കൊടുക്കുമ്പോൾ "ആരുടെ പാപങ്ങളെ നിങ്ങൾ പിടിക്കുന്നുവൊ അവ പിടിക്കപ്പെടും" ഇത്യാദി അധികാരം പ്രത്യേകം പറഞ്ഞുകൊടുക്കുന്നു. ഈ അധികാരപ്രകാരം അവരുടെ പട്ടക്കാർ രോഗികളെ ചെന്നു കാണുമ്പോൾ പാപം ഏറ്റുപറവാൻ അവനോടു ആവശ്യപ്പെടുകയും ഏറ്റുപറഞ്ഞാൽ പിതൃപുത്ര പരിശുദ്ധാത്മാവിന്റെ നാമത്തിൽ "ഞാൻ നിന്റെ പാപങ്ങളെ നിന്നോടു ക്ഷമിക്കുന്നു" എന്നു സ്പഷ്ടമായ വാചകത്തിൽ മോചനം കൊടുക്കയും ചെയ്യുന്നു.

അതിനാൽ പാപമോചനം ലഭിച്ചു എന്നുള്ള ബോദ്ധ്യം ലഭിക്കുന്നതിനു ദൈവം വല്ല മാർഗ്ഗവും ഏർപ്പെടുത്തിയിട്ടുണ്ടൊ എന്നു ചോദിച്ചാൽ ജ്ഞാനസ്നാനത്തെയും കുർബ്ബാനയെയുംകുറിച്ചുള്ള അധികമായ ലക്ഷ്യത്തോടുകൂടി കർത്താവു വിശുദ്ധ കുമ്പസ്സാരവും പാപമോചനവും ഒരു കൂദാശയായി നമുക്കു നല്കീയിരിക്കുന്നു എന്നു ഉറപ്പായി മറുപടി പറയാം. (തുടരും.)

---

## ആധുനിക വൈദികന്മാർ.

വന്ദ്യപിതാക്കന്മാർക്കു വന്ദനവും മാന്യസഹോദരന്മാർക്കു സമാധാനവും ഉച്ചരിച്ചുകൊണ്ടു സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ വർത്തമാനകാലത്തു പടർന്നുപിടിച്ചിരിക്കുന്നതും ക്രമേണ ഘനക്കൂടാവുന്നതും ആയ ഭക്തിഹീനതയെയും നാശങ്ങളേയും ഓർത്തും കണ്ടും ഭയന്നു അവയെ പരിത്യജിക്കുന്നതിനുള്ള മാർഗ്ഗങ്ങളെ സംബന്ധിച്ചു ഒരു ഗുണദോഷനിരൂപണം സുറിയാനിസഭയുടെ നാവാകുന്ന ഇടവകപ്പത്രികയുടെ കോളങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതിൽ യാതൊരുത്തർക്കും വൈരസ്യം ജനിക്കുവാൻ കാരണം കാണുന്നില്ല. താഴെ കാണിക്കുന്ന പരിഹാരമാർഗ്ഗം വന്ദ്യപിതാക്കന്മാരാൽ ഏർപ്പെടുത്തപ്പെട്ടും മാന്യസഹോദരങ്ങളിൽ അംഗീകരിക്കപ്പെട്ടും കാണുന്നതിനു പുറമെ, ബ: പള്ളിക്കാർ അതിലേക്കു വരുന്ന ചിലവു ചെയ്തു അവയെ നടപ്പിൽ വരുത്തിക്കുകയും വന്ദ്യപിതാക്കന്മാരും മാന്യസഹോദരങ്ങളും ഇതെസംബന്ധിച്ചുള്ള തങ്ങളുടെ വിലയേറിയ അഭിപ്രായം ഈ പത്രികദ്വാരാ പ്രസ്താവിക്കുകയും ചെയ്യേണമെന്നുള്ള എന്റെ ആഗ്രഹത്തെ അറിയിച്ചുകൊണ്ടു പ്രകൃതപ്രവേശനം ചെയ്തുകൊള്ളുന്നു.

വന്ദ്യപിതാക്കളെ! അവിടത്തെ അധികാരത്തിൻ കീഴിൽ ജീവസന്ധാരണം ചെയ്യുന്നവരായ പട്ടക്കാർ അജ്ഞത്വം ഹേതുവായിട്ടു ഭക്തിഹീനതയോടെ നടത്തിവരുന്ന കർമ്മങ്ങൾ അത്മേനികൾ കണ്ടുപഠിച്ചു അവരും പ്രകൃതപദ്ധതിയിൽ തന്നെ തങ്ങളുടെ ജീവിതത്തെ നിയന്ത്രണം ചെയ്യുന്നവരായി, ഭക്തിഹീനരും ഐകമത്യമില്ലാത്തവരും സ്നേഹഹീനന്മാരും ശാബതലംഘനക്കാരും കള്ളക്കരണനിർമ്മിതാക്കളും കള്ളസാക്ഷിക്കാരും മദ്യപാനികളും വ്യഭിചാരികളും വിശുദ്ധ സഭയുടെ ശട്ടവട്ടങ്ങളെ നിഷേധിക്കുന്നവരും മേല്പട്ടക്കാർ പട്ടക്കാർ മുതലായവരുടെ കല്പനകളെ ലംഘിച്ചു പ്രവർത്തിക്കുന്നവരും പാപനിവാരണോപയുക്തങ്ങളായ കുമ്പസാരം വിശുദ്ധ കുർബാന മുതലായ കർമ്മാനുഷ്ഠാനങ്ങളിൽ നിന്നു വിമുഖന്മാരും ഉപവാസം പ്രാർത്ഥന മുതലായവകൾകൂടി ഉപേക്ഷിച്ചു തന്നിഷ്ടക്കാരായി ചമഞ്ഞു സർവ്വശക്തന്റെ അതൃപ്തിക്കു പാത്രീഭവിച്ചു. കാരുണ്യവാരിധിയായ ജഗൽസ്രഷ്ടാവിന്റെ പരമശത്രുക്കളായി പരിണമിച്ചിരിക്കുന്നവരും ആയിരിക്കുന്നു എന്നുള്ള വാസ്തവം ഈ അവസരത്തിൽ പ്രകടിപ്പിക്കാതിരിക്കുവാൻ ഗത്യന്തരം കാണുന്നില്ല. പരമ രക്ഷകന്റെ ദിവ്യോപദേശമാകുന്ന സത്യമാർഗ്ഗത്തെ ദിക്കെങ്ങും വിതച്ചു സൽഫലങ്ങളെ ശേഖരിക്കേണ്ടിയ കലവറക്കാരും വിശ്വസ്തന്മാരും ആയിരിക്കേണ്ടിയ മാന്യസഹൃത്തുക്കൾ ഇകാലത്തു അജ്ഞന്മാരും കൃത്യാകൃത്യവിവേചനഹീനന്മാരുമായി തീർന്നിരിക്കകയാൽ അനിത്യങ്ങളായിരിക്കുന്ന സമ്പൽസമൃദ്ധിക്കായികൊണ്ടു മാത്രം നിത്യോപയുക്തങ്ങളും അവശ്യാവശ്യകൃത്യങ്ങളും ആയ ക്രമങ്ങളെപ്പോലും ഒരുവക പിശകായി നടത്തി ലഘുവായ അവകാശങ്ങൾ പറ്റിത്ത

ങ്ങളുടെ സ്വദേശത്തു സ്വേച്ഛപ്രകാരം നടന്നും നടത്തിച്ചും പ്രമാണികളായ (മയ്യാദക്കാർ ഇതിൽ ഉൾപ്പെടുന്നതല്ല) പള്ളിപിശാചുക്കളുടെ ഇഷ്ടാനുസരണം കാലയാപനം ചെയ്കയല്ലാതെ തങ്ങൾ കയറിയിരിക്കുന്ന വിലയേറിയ ചുമതലയെ പറ്റി ലവലേശം വിചിന്തനം ചെയ്യാതെയിരിക്കുന്നതിൽവച്ചു ഇക്കൂട്ടർക്കുണ്ടാകുന്ന പ്രതിഫലം ഒരുകട്ടിവരാഹൻ സമ്പാദിച്ചുവെന്റെതല്ലാതെ എന്താണു ഹാ! കഷ്ടം. സർവ്വാത്മാക്കളേയും ആദായപ്പെടുത്തേണ്ട ഇക്കൂട്ടർ തങ്ങളുടെ ഭക്തിഹീനത്വംകൊണ്ടും മടികൊണ്ടും എത്ര ആത്മാക്കളെയാണു പരമദുഃഖപൂരിതമായിരിക്കുന്ന നിത്യാഗ്നിക്കു ഇരയാക്കിത്തീർക്കുന്നതു എന്നു ഒരുകണക്കെടുത്തിരുന്നെങ്കിൽ എണ്ണുവാൻ സംഖ്യ പോരാതെവന്നേനെ!

രക്ഷിതാവായ മിശിഹാതമ്പുരാൻ പട്ടക്കാർക്കു കൊടുത്തിരിക്കുന്ന ചുമതലകളെ പറ്റി ഒന്നു ആലോചിക്കുന്നതായാൽ ചാത്തം, കുറുബാന, കല്യാണം മുതലായ അടിയന്തിരങ്ങൾ നടത്തി അല്പമായ ആദായം പറ്റി സ്വഗൃഹത്തിൽ ഇരിപ്പാനല്ലെന്നു മനസ്സിലാകുന്നതാണു. "നിങ്ങൾ പുറപ്പെട്ടു സകല ജാതികളേയും ശിഷ്യരാക്കി പിതാവിന്റെയും പുത്രന്റെയും വിശുദ്ധ റൂഹായുടെയും നാമത്തിൽ അവരെ ജ്ഞാനസ്നാനപ്പെടുത്തി ഞാൻ നിങ്ങളോടു കല്പിച്ചിട്ടുള്ളതൊക്കെയും പ്രമാണിച്ചു നടപ്പാനായിട്ടു പഠിപ്പിച്ചുംകൊണ്ടിരിപ്പിൻ". (ശു. മ. ൨൮. ൧൯. ൨൦. എന്നുള്ള രക്ഷിതാവിന്റെ തിരുകല്പനയുടെ നിവൃത്തിക്കായി തങ്ങളുടെ ആയുഷ്കാലങ്ങളിൽ ഓരോരുത്തൻ എന്തു പ്രവർത്തിച്ചിട്ടുണ്ടെന്നു ആലോചിക്കുമ്പോൾ എന്തു സമാധാനം! എത്ര ഭയങ്കരം!! ദുഃഖസ്മൃതിക്കാരും ദ്രവ്യാഗ്രഹികളും ആയ വൈദികർ തന്റെ മഹത്വപ്രത്യക്ഷതയുടെ നാളിൽ ഞാൻ ശുദ്ധ കുറുബാന അണച്ചിട്ടുണ്ടെന്നോ മാമോദീസാ കൈക്കൊണ്ടിട്ടുണ്ടെന്നോ വാദിച്ചു നില്ക്കാമെന്നു ആരും ഓർത്തുപോകരുതെ. വിശ്വാസം ഭക്തി മുതലായ സൽപ്രവൃത്തികളോടുകൂടി വിശുദ്ധ മാമോദീസാ കുറുബാന മുതലായ സൽകർമ്മങ്ങളെ കൈക്കൊള്ളുകയും നടത്തുകയും ചെയ്യാതെ മടിയോടും ലാഭേച്ഛയോടും പ്രവർത്തിച്ചാൽ "എന്റെ ശരീരം വേർതിരിവു കൂടാതെ ഭക്ഷിക്കുന്നവനു അവനുതന്നെ കുറ്റമാകുന്നു" എന്നും "കർത്താവെ! കർത്താവെ! എന്നു വിളിക്കുന്നവനെല്ലാം മോക്ഷരാജ്യത്തിലേക്കു പ്രവേശിക്കയില്ല" (മത്താ ൭. ൨൧) എന്നും കല്പിച്ചിരിക്കകൊണ്ടു തങ്ങളുടെ ആത്മാക്കൾക്കു നഷ്ടം നേരിടുമെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. അതിനാൽ പിതാക്കന്മാരെ! പരപ്പിൽ കൃഷി ചെയ്യുന്നതിനെക്കാൾ ചുരുങ്ങിയ വയലിൽ വേണ്ട വിധമുള്ള വളങ്ങൾ ഇട്ടും ക്രമമായ പണികൾ നടത്തിയും കൃഷി ചെയ്യുന്നതായാൽ നഷ്ടം കൂടാതെ നല്ല സമൃദ്ധിയായി ധാന്യങ്ങൾ ശേഖരിക്കാമെന്നുള്ള പഴമൊഴി പ്രകാരവും "വേരു ശുദ്ധമുള്ളതാകുന്നു എങ്കിൽ കൊമ്പുകളും ശുദ്ധമുള്ളതാകുന്നു" (റോമാ ൧൧. ൧൬) എന്നുള്ള വിശുദ്ധ പൌലൊസിന്റെ ദിവ്യോപദേശത്തെ ആസ്പദമാക്കിയും ചുരുങ്ങിയ വർഗ്ഗമായ ലേവ്യാസംഘത്തെ ആദ്യമായി അറിവിലും ഭക്തിയിലും സ്നേഹത്തിലും സത്യത്തിലും ക്ഷമയിലും നിപുണന്മാരാക്കേണ്ട മാർഗ്ഗം എത്രയും വേഗത്തിൽ ഏർപ്പെടുത്തപ്പെടേണ്ടതല്ലയൊ? "ഞാൻ മുന്തിരിവള്ളിയാകുന്നു. നിങ്ങൾ കൊമ്പുകളുമാകുന്നു. ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിച്ചാൽ അവൻ വളരെ ഫലം തരുന്നു. "എന്നെ കൂടാതെ നിങ്ങൾക്കൊന്നും ചെയ്വാൻ കഴിയുന്നതല്ല" (ശു. യോഹ. ൧൫. ൫) എന്നു രക്ഷിതാവായ മിശിഹാതമ്പുരാൻ കല്പിച്ചിരിക്കുന്നതുകൊണ്ടു മുന്തിരിവള്ളിയാകുന്ന പട്ടക്കാരെ! പഠിപ്പു, ധൈര്യം, ഭക്തി, എളിമ, സ്നേഹം, ഐകമത്യം, സമാധാനശീലം മുതലായ സൽഗുണങ്ങളെ പരിശീലിപ്പിക്കാതെയിരുന്നാൽ കൊമ്പുകളാകുന്ന അത്മേനികൾ ഫലമില്ലാത്തതും ഉണക്കകൊമ്പുകളും ആയിത്തീരുമെന്നുള്ളതു ആധുനിക കാലത്തെ സംഭവംകൊണ്ടേവർക്കും ദൃശ്യമാക്കിത്തീർക്കുന്ന ഒരു സംഗതിയാകയാൽ അതിലേക്കു ദീപക്ഷമുണ്ടാകുവാൻ മാർഗ്ഗം കാണുന്നില്ലെന്നുമാത്രമല്ല, ഉദ്ധാരണം കൂടാതെ ഈ പദ്ധതിയിൽ കൂടിതന്നെ ഇനിയും ഗമനം ചെയ്യുന്നതായാൽ കാലതാമസംവിനാ ഈ സഭയ്ക്കു വലുതായ കുഴപ്പങ്ങളും ആത്മനഷ്ടങ്ങളും ഉണ്ടാകുവാൻ എളുപ്പമുണ്ടെന്നു കൂടി പ്രസ്താവിക്കുന്നതു അനുചിതമായി വരികയില്ലെന്നു വിശ്വസിക്കുന്നു. എന്നാൽ ഞാൻ മുതലായി ഇപ്പോൾ ആചാര്യവേലയിൽ ഇരിക്കുന്ന സഹോദരങ്ങൾ (ശരിയായി നടത്തുന്നവരില്ലന്നില്ല) മേല്പട്ടന്റെ കീഴിലും ഒരു വിശ്വാ

സം ഒരു നടപടി ഒരു സംഘം ഒരു ക്രമം എന്നിവ അനുസരിച്ചു നടക്കുന്നു എന്നു പറകയും തങ്ങൾ നടത്തിവരുന്ന കൂദാശപ്രവൃത്തികൾ മറെറാരുത്തൻ കാണുന്നതായാൽ പല അദ്ധ്യക്ഷന്മാരും പല മതങ്ങളുമാണു എന്നു പറയുന്നതിനു യാതൊരു സംശയവും അവരിൽ ജനിക്കുമെന്നു തോന്നുന്നില്ല. എന്നാൽ ഇതിന്റെ പരിഹാരത്തിനായി ദിവ്യശ്രീ കോനാട്ടു മാത്തൻ മല്പാനച്ചൻ അവർകൾ വേദപുസ്തക തൎജ്ജമ എന്ന മഹാജോലിക്കിടയിൽ വന്ദ്യപിതാക്കന്മാരുടെ ആജ്ഞാനുസരണം വിശുദ്ധ കാനോനാകളും പല വൈദീകപിതാക്കന്മാരുടെ നടപടിപ്പുസ്തകങ്ങളും പരിശോധന ചെയ്തു പട്ടക്കാരായ മാന്യസഹോദരങ്ങൾ ഏകരീതിയിൽ പള്ളിക്രമങ്ങളും പ്രാൎത്ഥനകളും നടത്തത്തക്കവണ്ണം ഒരു നിയമമുണ്ടാക്കി വന്ദ്യപിതാക്കന്മാരുടെ അദ്ധ്യക്ഷതയിൻകീഴിൽ വൈദീക ഗണങ്ങളെ ക്ഷണിച്ചുകൂട്ടി ആ സദസ്സിൽ പ്രസ്താപിച്ചു തൎക്കം തീൎത്തുവരുന്നു എന്നുള്ള സംഗതിയും ഏവരും അറിഞ്ഞിരിക്കുന്ന ഒന്നാണെങ്കിലും ഉപദേശം കൂടാതെയും ദൈവഭയം വിശ്വാസം മുതലായ സൽഗുണങ്ങളിൽ ഉറപ്പുവരുത്തുവാൻതക്കശ്രമങ്ങൾ ചെയ്യാതെയും നിയമം മാത്രം കൊടുത്തു അതുപ്രകാരം പ്രവൎത്തിച്ചുകൊള്ളണമെന്നു ആജ്ഞാപിക്കയും ചെയ്താൽ അതുകൊണ്ടു മാത്രം ഫലത്തിൽ വരികയില്ലെന്നാണു എന്റെ താഴ്മയായ അഭിപ്രായം. ശരിയായി ഉപദേശിച്ചു കൈകൎമ്മങ്ങൾ കാണിച്ചു പഠിപ്പിക്കാതെ ഇരുന്നാൽ പട്ടക്കാർ നിയമപ്പുസ്തകം പള്ളിമേശമേൽ വച്ചുകൊണ്ടു 'പഠിച്ചതെ പാടു' എന്നുള്ള ആപ്തവാക്യാനുസരണം ഓരോരുത്തൎക്കും തോന്നിയ പ്രകാരം നടത്തുന്നതിനു ഇടയായിത്തീരും. അപ്പോൾ ക്രമങ്ങളെല്ലാം "ഏട്ടിലപ്പടി വീട്ടിലിപ്പടി" എന്നിങ്ങനെ ഭവിക്കുന്നതാണു.

അതിനാൽ ഏവരും നന്മയിൽ ജീവിച്ചുകാണ്മാൻ അത്യാശപ്പെട്ടിരിക്കുന്ന വന്ദ്യപിതാക്കളെ! താഴെ കാണിക്കുന്ന പാനഫാവിൽകൂടി ഈ ലേവ്യാസംഘത്തെ പ്രയാണം ചെയ്യിപ്പിക്കുന്നതായാൽ കുറിസ്ഥലത്തു എത്തുവാൻ പ്രയാസമില്ലെന്നു ഏവരും സമ്മതിക്കുന്നതാണു. എങ്ങിനെയെന്നാൽ കോട്ടയംമുതൽ വടക്കും തെക്കുമുള്ള പള്ളികളുടെ തുകയനുസരിച്ചു ഓരോ ഭാഗത്തെ നന്നാലായി വിഭജിച്ചു അതിൽ (ഒരുഭാഗത്തിൽപെട്ട) സ്ഥലസൌകൎയ്യവും സ്വാതന്ത്ര്യം ഉള്ള പള്ളികളിൽ ആ അതൃത്തിയിലുള്ള പട്ടക്കാരെ ഞായറാഴ്ച ഒഴിച്ചു താഴെ കാണിക്കുന്ന പടികപ്രകാരം മൂന്നു ദിവസത്തേക്കു ഉച്ചവരെ ഭക്ഷിക്കാതെയുള്ള നോൻപോടുകൂടി മൂന്നു നേരത്തെ പ്രാൎത്ഥനയും കുൎബാനയും ദൈവഭയം അനുസരണം ആദിയായ സൽഗുണങ്ങളെപററി വേദസാക്ഷികളെ ചൂണ്ടികാണിച്ചു യുക്തിയുക്തമായ പ്രസംഗങ്ങളും പട്ടക്കാരും ജനങ്ങളുമായുള്ള സംബന്ധത്തെക്കുറിച്ചുള്ള പ്രസംഗങ്ങളും പള്ളിക്രമനടത്തിപ്പിനെ സംബന്ധിച്ചുള്ള പഠിതങ്ങളും നടത്തി നോൻപു അവസാനിപ്പിച്ചു പിറെറദിവസം എല്ലാവരെയും കുമ്പസാരിപ്പിച്ചു ശുദ്ധ കുൎബാനയും കൊടുത്തു പിരികയും ഇങ്ങിനെ ആണ്ടിൽ രണ്ടുതവണയിൽ കുറയാതെയും മൂന്നു തവണയിൽ കൂടാതെയും നടത്തുകയും. ആദ്യത്തെ തവണ ഉപദേശിച്ചു പഠിപ്പിച്ചതിനു വിപരീതമായി പിന്നത്തെ പരീക്ഷയിൽ കാണപ്പെടുന്നവരുടെ മേൽ പരീക്ഷകന്മാർ വന്ദ്യപിതാക്കന്മാൎക്കു റിപ്പോൎട്ടു ചെയ്കയും ആ റിപ്പോൎട്ടനുസരിച്ചു ആസ്ഥി നോക്കാതെ ആ കൂദാശപ്രവൃത്തി പഠിച്ചു ശരിപ്പെടുത്തി സൎട്ടിപ്പിക്കെററു കാണിക്കുന്നതുവരെ ആ ആളെ ആക്കൂദാശപ്രവൃത്തിയിൽനിന്നു മാത്രം ഒഴിച്ചിരിക്കുന്നു എന്നു ഇടവകപത്രികവഴിയായി കല്പന പ്രസിദ്ധപ്പെടുത്തുകയും അതനുസരിച്ചു പട്ടക്കാരും ജനങ്ങളും നടക്കയും നടത്തിക്കയും ചെയ്യുന്നതായാൽ മലങ്കര സഭ വൎത്തമാനകാലത്തെക്കാൾ ഭാവികാലത്തിൽ ഉന്നതി പ്രാപിക്കുന്നതിന്നിടയാകുന്നതാണു.

ഇതുകൂടാതെ ഇതരമതക്കാരായ പല ശാഖകളും നമ്മുടെ നടപടികളെയും ക്രമങ്ങളെയും ഭയഭക്തിവിശ്വാസം നിഷ്കളങ്കസ്നേഹം പരോപകാരം മുതലായ സുകൃതനടപടികളെയും കണ്ടും കേട്ടും ആഗ്രഹഭരിതരായി ഈ സത്യസഭയിലേക്കു ആകൎഷിക്കപ്പെട്ടു തങ്ങളുടെ പാഷണ്ഡമതങ്ങളെ കൈ വെടിഞ്ഞ സത്യമാതാവായ ഈ സഭയുടെ പാദശുശ്രൂഷയോടുകൂടി ജീവിക്കുന്നതിലേക്കു നമ്മുടെ ഈ സൽപ്രവൃത്തി ഒരുമാൎഗ്ഗദൎശിയായി ഭവിക്കുമെന്നു വിശ്വസിച്ചുംകൊണ്ടു അവസാനിപ്പി

കാമെന്നും ഇനിയും പല തുറകൾ പരിഷ്കരിപ്പാനും ശുചിപ്പെടുത്തുവാനുമുള്ള മാർഗ്ഗങ്ങൾ വഴിയെ പ്രസ്ഥാപിച്ചുകൊള്ളാമെന്നും കർത്താവിൽ ഉറച്ചുകൊണ്ടു ഈ പ്രബന്ധം ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

ഒരു പട്ടക്കാരൻ.

---

## മരണസമയം.

"യഹോവായെ! എന്റെ മരണസമയം, ഇനിക്കു സന്തോഷമായിരിക്കേണമെ"!!

ഹാ! പ്രിയമുള്ളവരെ! ഇതെത്രെ ഭയങ്കരമായ സമയം. ഇപ്രകാരം ഭയങ്കരമായിട്ടുള്ള ഒരു 'സമയം' ഈ ലോകത്തിൽ ഇല്ല. നിർണ്ണയിപ്പാൻ പാടില്ലാത്ത സമയം. നിനച്ചിരിയാത്തനേരത്തിൽ സംഭവിക്കുന്നസമയം. ലോകത്തിൽ ചെയ്യുന്ന സകല സംഗതികൾക്കും ഒരു സമയം ഉണ്ടു. മനുഷ്യരുടെ ഈ ലോകജീവിതത്തിന്റെ അവസാനമാകുന്ന മരണത്തിനും ഒരു സമയം ഉണ്ടു. നിശ്ചയമില്ലാത്ത സമയം. ഹാ! ഇതാണത്ഭുതം, മരണം നിശ്ചയംതന്നെ, എങ്കിലും മരിക്കുന്ന സമയം നിശ്ചയമില്ല. (ലൂകൊ. ൰൨ ൪൦)

അതെ, പ്രിയമുള്ളവരെ, ലോകത്തിൽ ചെയ്യപ്പെടുന്ന സകലതിനും ഒരു സമയം ഉണ്ടു. (പ്രസ. ൩-൧—൮) ഇങ്ങിനെയുള്ള സമയങ്ങളിൽ ഒന്നാകുന്ന 'മരണസമയവും' ഈ സമയത്തെക്കുറിച്ചാകുന്നു നമുക്കു വിചിന്തനം ചെയ്യേണ്ടിയിരിക്കുന്നതു.

ഏതു സ്ഥിതിയിൽ ഇരിക്കുന്നവനായാലും ഈ സമയത്തെക്കുറിച്ചു വിചാരിക്കുമ്പോൾ വളരെ ദുഃഖം ഉണ്ടു. ഈ സമയത്തെപ്പററി ശാസ്ത്രങ്ങളിൽ പറയുന്നതു, നോക്കണം.

"മൃത്യു സമയം വരുമ്പോൾ വരുന്നോരവസ്ഥ-
നിരൂപിച്ചു ദുഃഖമുണ്ടെത്രയും.
കായമരിപൊരി കൊണ്ടു വിയർത്തുമാം,
വായുക്രമക്രമം വീർത്തുവരികയും
ഉള്ളിൽ കഫം വന്നു, തള്ളിനിറകയും,
ഉള്ളം വിറച്ചുരിയാടരുതാകയും
ശ്വാസംപ്പുത്തുക്കെപ്പുത്തുകെ അടസ്സയും
ദൃഷ്ടിയിളകാതെ നട്ടു തറെയ്ക്കയും
"ഉററവർ ചുററുമിരുന്നു ദുഃഖിക്കയും,
ജാതമാം ദാഹമരികെത്തടുക്കയും
വേദനയെന്തു പറയാവതല്ലൊ, ദേവ"

ഒരു മനുഷ്യൻ തന്റെ ലോകജീവിതത്തിൽ ചെയ്യുതും, പ്രവൃത്തിച്ചതും, എല്ലാം ഈ സമയത്തിൽ അവസാനിക്കുന്നു. ഏതൊരു ഉപദ്രവത്താലും ഏതാനും ചില നന്മകൾ എല്ലാം ഇല്ലാതാകും. എന്നാൽ അവയെല്ലാം പോകയും, പിന്നീടു വരികയും ചെയ്യുന്നവയാണു. ഠം സമയത്തൊ; യാതൊന്നും ശേഷിക്കയില്ല. എല്ലാത്തിന്റെയും അവസാന സമയമാകുന്നു ഇതു. ഈ സമയം എത്രയും അല്പവും, എന്നാൽ എത്ര ഭയങ്കരവും, നിശ്ചയമില്ലാത്തതും ആകുന്നു. ഹാ! ഇതെന്തു വിസ്മയം.

പ്രിയമുള്ളവരെ! നാം എല്ലാവരുടെയും ആയുസ്സ് കർത്താവിന്റെ മുമ്പാകെ ഒന്നുമില്ലാത്തതുപോലെ ഇരിക്കുന്നു. (സങ്ക: ൩൯; ൫) 'ഞങ്ങളുടെ ആയുസ്സിന്റെ നാളുകൾ എഴുപതു സംവത്സരമാകുന്നു. ബലം ഹേതുവായിട്ടു എമ്പതു സംവത്സരമാകുന്നു' എന്നു സങ്കീർത്തനക്കാരൻ പറയുന്നു. (സങ്കീ: ൯൦; ൰).

പ്രിയരെ! ഠം എമ്പതു സംവത്സരവും നാം അതിസുഖമായിട്ടു ഈലോകത്തിൽ ജീവിച്ചു എന്നിരിക്കട്ടെ. അതിന്റെ ശേഷം നമ്മുടെ "മരണസമയം" ആകുമല്ലൊ അപ്പോൾ നാം എന്തു ചെയ്യും?. ഹാ! എന്റെ പ്രിയമുള്ള സഹോദരന്

രെ! ഈ ചോദ്യം നമ്മോടുതന്നെ നാം ചോദിച്ചുനോക്കുക. അയ്യൊ! ഇതിനുത്തരം പറവാൻ ഒരുവനും സാധിക്കയില്ല.

അതിമനോഹരമായ ഒരു പനിനീർ പുഷ്പം, "പുഷ്പങ്ങളുടെ രാജ്ഞി" എന്ന പേരു സിദ്ധിച്ചിരിക്കുന്ന ഈ പുഷ്പത്തിന്റെ ഭംഗിയും, സൌരഭ്യവും വളരെയാണല്ലൊ. രാവിലെ അതു വികസിച്ചു, ഭംഗിയോടിരിക്കുമ്പോൾ ആ പുഷ്പത്തെ കാണ്മാനും അതിന്റെ സുഗന്ധവാസനയെ അനുഭവിപ്പാനും ആൎക്കും ആഗ്രഹവും സന്തോഷവും തോന്നും. ഇപ്രകാരമുള്ള പുഷ്പങ്ങളുടെ മധുവിനെ പാനം ചെയ്വാൻ വരുന്ന ഈച്ചകൾക്കും വണ്ടുകൾക്കും സംഖ്യയില്ല. എന്നാൽ രാവിലെ ഇങ്ങനെ വികസിച്ചു ഭംഗിയോടിരുന്ന പുഷ്പമൊ വൈകുന്നേരം അതിന്റെ ഇതൾ വാടിയഴുതിനും പോയിരിക്കും. അപ്പോൾ അതെ പുഷ്പത്തിന്റെ സൌരഭ്യത്തെ അനുഭവിക്കണമെന്നു വിചാരിച്ചു മനുഷ്യനൊ, അതിന്റെ മധുവെ പാനം ചെയ്യണമെന്നു വിചാരിച്ചു, വണ്ടുകളൊ വരികയില്ല.

പ്രിയമുള്ളവരെ ഈ പുഷ്പത്തിന്റെ സ്ഥിതിയും മനുഷ്യന്റെ സ്ഥിതിയും തമ്മിലെന്താണു വ്യത്യാസം? ജീവന്റെ മദ്ധ്യത്തിൽ തന്നെ മരണസമയവും ഇരിക്കുന്നു.

"നാം ഒരിക്കൽമാത്രം മരിക്കുന്നു" പക്ഷെ അതു ഏതു സമയത്താകുന്നു എന്നു ഒരുവനും നിശ്ചയമില്ല. ഏകഛത്രാധിപനായിരിക്കുന്ന ചക്രവൎത്തിയും, രാജാവും, പ്രഭുവും ധനവാനും, ഉദ്യോഗസ്ഥനും, നീതിമാനും, ദുഷ്ടനും, ദരിദ്രനും, പാപിയും വൃദ്ധനും; ബാല്യകാലത്തിലെ അവൎണ്ണനീയമായ സുഖത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്ന യുവാവും ഭയങ്കരമായ മരണസമയത്തെ ഓരൊ നിമിഷത്തിലും തന്റെ മുമ്പാകെ കണ്ടുകൊണ്ടിരിക്കുന്നു.

യൌവ്വനത്തിന്റെ തികച്ചിലോടുകൂടിയിരിക്കുന്ന കന്യകയും, കോമളനായ യുവാവും, ദരിദ്രനായ വൃദ്ധനും സൎവ്വസുഖങ്ങൾകൊണ്ടും പൂൎണ്ണനായിരിക്കുന്ന ധനവാനും പിളൎന്ന വായോടുകൂടിയിരിക്കുന്ന ⁂ "ഭയങ്കര രാജാവിന്റെ" പീഡയെ അനുഭവിക്കാതിരിപ്പാൻ നിവൃത്തിയില്ല.

ലോകത്തിൽ ഉള്ള സകലമാനപേൎക്കും രണ്ടുതരം വ്യത്യാസങ്ങൾ ഉണ്ടു. അതു 'നീതിമാൻ' എന്നും 'ദുഷ്ടൻ' എന്നും ആണല്ലൊ. ഇവൎക്കെല്ലാവൎക്കും മരണം നിശ്ചയംതന്നെ. എന്നാൽ, ഇവർ രണ്ടു കൂട്ടക്കാരുടെയും മരണസമയത്തിൽ അല്പമായി ചില ഭേദഗതികൾ ഉണ്ടു നിശ്ചയം. എല്ലാവരും ഈ ലോകം വിട്ടു യുഗാന്തംവരെ ഇരിക്കേണ്ടതായ ഒരു സ്ഥലത്തെ പ്രാപിക്കും. സത്യംതന്നെ. എന്നാലും, അവരുടെ പേരിനും ഓൎമ്മയ്ക്കും വലിയ വ്യത്യാസം ഉണ്ടു.

'നീതിമാന്റെ നാമം' അവൻ ചെയ്ത സൽപ്രവൃത്തികളോടും, 'ദുഷ്ടന്റെ നാമം' അവൻ ചെയ്ത ദുഷ്പ്രവൃത്തികളോടും, നാം ഓൎത്തുപോരുന്നുണ്ടു. ഇപ്രകാരമുള്ളവർ അനേകമനേകം നമ്മുടെ അറിവിൽ ലേശംപോലും പെടാതെ മരിച്ചുപോയിട്ടുണ്ടു. എങ്കിലും അവർ അവരുടെ അന്ത്യസമയത്തിൽ വ്യത്യസ്തമായിട്ടായിരിക്കണം സ്ഥിതി ചെയ്യുന്നതു.

നമ്മുടെ ജനനം സന്തോഷമാകുന്നു. നാം ഈ ഭൂമിയിലേക്കു ജനിക്കുമ്പോൾ കരഞ്ഞുംകൊണ്ടു ജനിക്കുന്നു. ആ സമയം നമ്മുടെ ചുററുമുള്ളവരും, മാതാപിതാക്കന്മാരും സഹോദരങ്ങളും സന്തോഷിച്ചുല്ലസിക്കുന്നു. ഈ സ്ഥിതിക്കു, നാം മരിക്കുമ്പോൾ നമ്മുടെ മാതാപിതാക്കന്മാരും, സോദരങ്ങളും, ഭാൎയ്യമക്കളും, സംബന്ധികളും, സ്നേഹിതന്മാരും മററും കരയുമെന്നുള്ളതു നിശ്ചയംതന്നെ. എന്നാൽ ആ സമയം നാം സന്തോഷത്തോടും, ആനന്ദത്തോടും അവരെ വിട്ടുപോകേണ്ടതല്ലയൊ? "ഇതു" സാധിക്കുന്നവരുണ്ടൊ? അങ്ങിനെയുണ്ടെങ്കിൽ അവർ തന്നെ ഭാഗ്യമുള്ളവർ. പ്രിയമുള്ളവരെ! ഇതു സാധിക്കുന്നതിനാകുന്നു നാം ഉത്സാഹിക്കേണ്ടതു.

നീതിമാനു, അല്ലെങ്കിൽ സത്യക്രിസ്ത്യാനിക്കു മരണസമയത്തുങ്കൽ ഒരു ഭയത്തിനും ദുഃഖത്തിനും അവകാശമില്ല.

---

⁂ മരണം. വേറെയും പല പേരുകൾ ഉണ്ടു.

മരണസമയത്തിൽ യാതൊരാശയുമില്ലാതെ ഈ ലോകംവിട്ടു പിരിയുന്നവരുടെ അവസ്ഥയെക്കുറിച്ചാകുന്നു എനിയും നമുക്കു ആലോചിപ്പാനുള്ളതു. ദുഷ്പ്രവൃത്തിക്കാരനു മരണസമയത്തിൽ യാതൊരാശയ്ക്കും വകയില്ലാത്തതെങ്ങിനെ? കഷ്ടം! ദുഷ്പ്രവൃത്തിക്കാരന്റെ അവസാനം ഭയങ്കരം, പ്രലാപം. ഒരു മനുഷ്യനും ദുഷ്ടൻ എന്ന പേരു സിദ്ധിക്കുന്നതു അവന്റെ പാപം നിമിത്തമാണല്ലൊ. ഈ പാപം എങ്ങിനെയുണ്ടായി? പ്രിയരെ കർത്താവു മനുഷ്യനെ "നന്മ" ഇന്നതു. "തിന്മ" ഇന്നതു. എന്നു തിരിച്ചറിവാൻ തക്ക സ്വാതന്ത്ര്യ ബുദ്ധിയോടുകൂടിയാണല്ലൊ സൃഷ്ടിച്ചിരിക്കുന്നതു. തിന്മയെ നീ ചെയ്യരുതു. പിന്നയൊ, നന്മയെ ചെയ്യണം എന്നു താൻ മനുഷ്യനു കല്പനയും കൊടുത്തിട്ടുണ്ടു. സൃഷ്ടിതാവിന്റെ കല്പനയെ അനുസരിക്കേണ്ടതല്ലയൊ പ്രിയമുള്ളവരെ! നമ്മുടെ കടമ. ആ കല്പനയെ അനുസരിക്കാതെ നടക്കുന്നവനാണു പാപി. പാപിയുടെ സഹോദരൻ സാത്തൻതന്നെ. ദൈവത്തിന്റെ ഇരിപ്പിടമായ മനുഷ്യഹൃദയം, പാപത്താൽ സാത്താന്റെ ഇരിപ്പിടമായി. ഹാ! മനുഷ്യന്റെ ജന്മശത്രുവായ ആ മഹാ ദുഷ്ടൻ അവന്റെ ഹൃദയത്തിൽ 'പാപം' എന്ന മുൾച്ചെടിയെ കുഴിച്ചിട്ടു. എന്നാൽ തിരിച്ചറിവുള്ളവനായ മനുഷ്യൻ ഈ ചെടിയെ, അതിന്റെ ഉടമസ്ഥൻ തന്റെ ഹൃദയത്തിൽ നട്ട ഉടനെ പറിച്ചുകളയേണ്ടതിനു പകരം അതിനു വളം ധാരാളം ഇട്ടു വളർത്തിക്കൊണ്ടുവരുന്നു. ഈ മുൾച്ചെടി വിഗ്രഹാരാധന, മദ്യപാനം, വ്യഭിചാരം, അസൂയ, നിഗളം മുതലായി അനേകം ശിഖരങ്ങളാൽ മനുഷ്യഹൃദയത്തിൽ തഴച്ചു വളൎന്നുകൊണ്ടിരിക്കുന്നു. ഈ മഹാ ചീത്ത മുൾച്ചെടി മനുഷ്യഹൃദയത്തിൽ തഴച്ചു വളൎന്നുകൊണ്ടിരിക്കെ "നീതി" എന്ന ചെടി അതിൽ വളരുന്നതെങ്ങിനെ.

ഇപ്രകാരം പാപത്തിൽ പരിപൂൎണ്ണനായിരിക്കുന്ന മനുഷ്യനാകുന്നു മരണസമയം ആകുലം നേരിടുന്നതു. ആ സമയം അവരുടെ ലോകസുഖമെല്ലാം അവസാനിക്കുന്നു. 'പാപത്തിന്റെ കൂലിക്കാരൻ' വന്നു പിടികൂടുന്നു. (റോമാ. ൬; ൨൩) അവൻ (മരണം) തന്റെ ഭടന്മാരോടുകൂടി പെട്ടെന്നു വന്നു പിടിക്കുന്നു. ആ സമയം അവനിൽ നിന്നു വിടുതൽ പ്രാപിപ്പാൻ കഴികയില്ല. പ്രിയരെ! അപ്പോഴാകുന്നു നാം നമ്മുടെ മരണത്തെക്കുറിച്ചു ഓൎക്കുന്നതു.

ഹാ! മരണസമയം അടുത്തല്ലൊ ദുഷ്ടന്മാരോടുകൂടി ലൌകീക ആശ്രയത്തിലും, ചിററിമ്പങ്ങളിലും ഞാൻ എന്റെ ജീവിതം കഴിച്ചുകൂട്ടിയല്ലൊ. ദൈവമെ പാപിയായ ഇനിക്കു ഇനി ആരാണു ആശ്രയം, ന്യായവിധിയും നിത്യനരകദുഃഖങ്ങളും ഞാൻ അനുഭവിക്കണമല്ലൊ, എന്നിങ്ങനെയെല്ലാം ഓൎക്കുമ്പോൾ അയ്യൊ!! അവനു ഈലോകം വിട്ടുപിരിയുവാനുള്ള ദുഃഖം സഹിച്ചുകൂടാ, ഇപ്രകാരം പാപത്തിൽ ജീവിക്കുന്നവൎക്കാകുന്നു തങ്ങളുടെ അന്ത്യസമയം ഭയങ്കരം. അവർ വ്യസനത്തോടും മഹാ നിരാശയോടും മരണത്തെ കൈക്കൊള്ളുന്നു. (മത്താ: ൨൨; ൧൩. സുഭാ: ൧൪; ൩൨) എന്നാൽ പ്രിയമുള്ളവരെ നീതിമാന്മാർ ഈ സമയത്തെ സന്തോഷത്തോടുകൂടി കൈക്കൊള്ളുന്നു. (൧ തെസ്സ: ൪; ൧൪. യോഹ: ൬; ൪൦, ൫൪; ൧൧, ൨൫). നീതിമാൻ തന്റെ മരണത്തെക്കുറിച്ചു ആനന്ദിക്കുന്നു.

അതിനാൽ പ്രിയമുള്ളവരെ! മരണസമയം നാം സന്തോഷവും ആനന്ദവും ഉള്ളവരായിതീൎന്നു കാണുവാൻ നാം ഉത്സാഹിക്കണം. പാപം ചെയ്വാൻ നമ്മുടെ മനസ്സിനെ അനുവദിക്കരുതു. നമ്മുടെ ഹൃദയത്തെ നാം ശുദ്ധമാക്കി ഇടണം. ശുദ്ധമില്ലാത്ത ഹൃദയത്തിൽ ദൈവം എങ്ങിനെ വസിക്കും. "എന്റെ മകനെ നിന്റെ ഹൃദയത്തെ എനിക്കു തരിക" എന്നാകുന്നു നമ്മുടെ ദൈവം പറയുന്നതു. ഭയങ്കര ശത്രുവും പോരാടുന്നവനുമായിരിക്കുന്ന അവസാന ശത്രുവിന്മേൽ ഒടുവിൽ ജയം നേടുവാൻ, മരണത്തെ ജയിച്ചവനായ യേശുക്രിസ്തുവിൽ സത്യവിശ്വാസത്തെ ഉറപ്പിച്ചിരിക്കുന്ന സത്യക്രിസ്ത്യാനികല്ലാതെ, ഒരുത്തനും ഒരുനാളും കഴിയുന്നതല്ല.

ദൈവത്തെ പൂൎണ്ണമായി വിശ്വസിക്കാത്തവനു മരണത്തിലും അതിന്റെ ശേഷവും, യാതൊരു ആശയും ഇല്ലാതെ ഭയങ്കര ആഴത്തിലേക്കു അവൻ വീഴുന്നു. അതെ, "ദുഷ്ടന്മാൎക്കു സമാധാനമില്ല എന്നു എന്റെ ദൈവം പറയുന്നു"

(തുടരും). കെ. എം. പൌലൂസ്.

## വടക്കൻ കത്തു

മലങ്കര സുറിയാനി സഭ ഒട്ടുക്കു ഉണർവ്വും അഭിവൃദ്ധിയും ജീവനും മേല്ക്കുമേൽ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു തെക്കരെപ്പോലെ തന്നെ വടക്കരും ആത്മീയ വിഷയത്തിൽ തങ്ങളുടെ ദൃഷ്ടിയെ പതിപ്പാൻ തുടങ്ങിയിരിക്കുന്നു. മിക്ക വടക്കൻ പള്ളികളിലും സൺഡേസ്കൂളുകൾ സ്ഥാപിക്കപ്പെടുന്നു; സുവിശേഷസംഘങ്ങളും പ്രാർത്ഥനയോഗങ്ങളും ഞായറാഴ്ചതോറും നടത്തപ്പെടുന്നു. കോതമംഗലം തലസ്ഥാനമായി നിന്നുകൊണ്ടു സുവിശേഷവേല ആരംഭിച്ചിരിക്കുന്നു. ശാബതിനെ ലംഘിച്ചിരുന്നവർ കൂട്ടം കൂട്ടമായി പള്ളികളിൽ തിങ്ങിവിങ്ങി കൂടുന്നു. പള്ളിസ്വത്തിന്റെ വരവു ചിലവുകളെപ്പറ്റി കണക്കില്ലാതെ കിടന്ന പല പള്ളികളിലും ശരിയായ വിധത്തിൽ കണക്കെഴുതി തുടങ്ങുകയും കൊല്ലാവസാനത്തിൽ തിരട്ടും റിപ്പോർട്ടും പ്രസിദ്ധപ്പെടുത്തുവാൻ ഒരുങ്ങുകയും ചെയ്യുന്നു. ആകപ്പാടെ നോക്കിയാൽ അനേകമരണങ്ങൾക്കു ഹേതുവായി ഭവിച്ച വിഷൂചിക വടക്കൻ രാജ്യത്തേക്കു ദോഷത്തിലധികം ഗുണത്തെയാകുന്നു ചെയ്തിട്ടുള്ളതു. സർവ്വശക്തന്റെ അനുഗ്രഹം ഇവിടെ വേഷം മാറി കാണപ്പെട്ടു എന്നേയുള്ളൂ.

ആദ്യമായി പറയാൻ പോകുന്നതു രണ്ടു സൺഡേസ്കൂളുകളെ പറ്റിയാണു. ഇവയിൽ ഒന്നു തൃപ്പൂണിത്രെ നിന്നും രണ്ടു നാഴിക കിഴക്കുള്ള പുത്തൻപള്ളി സൺഡേസ്കൂളാണ്. ഇതു ആരംഭിച്ചിട്ടു ഒരു വർഷത്തിലധികമായി. എഴുപതിൽ താഴെ കുട്ടികളുള്ള ഈ സ്കൂളിൽ നാലു ക്ലാസ്സുകളുണ്ടു. കഴിഞ്ഞ വർഷാന്തര പരീക്ഷയുടെ ഫലം "ഏറ്റവും തൃപ്തികരമായിരിക്കുന്നു" എന്നു കോട്ടയത്തു പരീക്ഷകന്മാരിൽ നിന്നു എഴുതിവന്നിരുന്നു. ഈ സ്കൂളിനോടു സംബന്ധിച്ചു ഒരു സുവിശേഷസംഘവും നടത്തിവരുന്നുണ്ടു. പ്രസ്തുതസ്കൂളിന്റെ പ്രധാന അദ്ധ്യാപകനും പരോപകാരിയും സമ്മതനും ആയ തുരുത്തിയിൽ വർക്കി ഉലഹന്നാൻ അവർകളുടെ നേരെ തദ്ദേശവാസികൾ എന്നും നന്ദിയുള്ളവരായിരിക്കുന്നതാണ്.

രണ്ടാമതു പറവാനുള്ളതു തൃപ്പൂണിത്ര നടമേൽ പള്ളിയിൽ ഇപ്പോൾ തുടങ്ങിയിരിക്കുന്ന സൺഡേസ്കൂൾ, സുവിശേഷസംഘം, സുവിശേഷവേല എന്നിവയെപറ്റിയാണ്. ഈ ഇടവകയിലുൾപ്പെട്ട ചില മാന്യന്മാരുടെ ഉത്സാഹംമൂലം, സമുദായാഭിവൃദ്ധിയിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന മൂക്കഞ്ചേരിൽ പൈലി മാത്തു അവർകൾ വലിയ തിരുമേനിയെ ആലുവാ തൃക്കുന്നത്തു പള്ളിയിൽ സംഗതിവശാൽ ചെന്നു കണ്ടപ്പോൾ സൺഡേസ്കൂളിനെപറ്റിയും മറ്റും തിരുമേനിയെ അറിയിച്ചതിൽ തിരുമേനി ഇക്കാര്യത്തിൽ പ്രത്യേകം സന്തോഷിച്ചു ഉത്സാഹജനകമായ വിധത്തിൽ പള്ളിക്കാർക്കു ഒരു കല്പന കൊടുക്കയും ഉണ്ടായി. കല്പനയനുസരിച്ചു ഈ പള്ളിയോടു ചേർന്ന മർത്തമറിയാം സ്കൂൾകെട്ടിടത്തിൽവച്ചു ൧൦൯൭ ധനു ൧൦-ാംനു ഞായറാഴ്ച രണ്ടു മണിക്കു ഇടവകയുടെ ഒരു പൊതുയോഗം വികാരി ബ: കളരിക്കൽ സ്കറിയാകത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൻകീഴിൽ കൂടി. പ്രാർത്ഥനയും സങ്കീർത്തനവായനയും കഴിഞ്ഞു, അഗ്രാസനരുടെ പ്രാരംഭപ്രസംഗത്തോടുകൂടി യോഗം ആരംഭിച്ചു. ആജ്ഞാനുസരണം എം. പി. ചെറിയാൻ ബി. എ. അവർകൾ "സൺഡേസ്കൂളുകളുടെ ഉദ്ദേശ്യത്തെയും അവയുടെ നടത്തിപ്പിനേയും" കുറിച്ചു ഒരു പ്രസംഗം പറഞ്ഞു. നമ്മുടെ സമുദായത്തിന്റെ ഭാവി നമ്മുടെ കുഞ്ഞുങ്ങളിൽ ആശ്രയിച്ചിരിക്കുന്നു എന്നും, ശത്രുക്കളുടെ ആക്രമണം തൃപ്പൂത്രയ്ക്കു ദൈവഗത്യാ ഇതുവരെ പറ്റീട്ടില്ലെന്നും വേദത്തെയോ നമ്മുടെ വിശ്വാസാചാരങ്ങളെയോ കുറിച്ചു നമ്മുടെ ആളുകൾക്കു യാതൊരു ഗന്ധവുമില്ലാത്തതു ദുഃഖിക്കത്തക്ക സംഗതിയാണെന്നും, ശത്രുക്കളുടെ വെടിയുണ്ട നമ്മുടെ കോട്ടയ്ക്കു കൊള്ളുന്നതിനു മുമ്പെ നാമും നമ്മുടെ കുഞ്ഞുങ്ങളും ആയുധം ധരിച്ചിരിക്കേണ്ടതാണെന്നും മറ്റും പ്രസംഗിച്ചതു കൂടാതെ സ്കൂൾനടത്തിപ്പിനെപറ്റി പല സംഗതികളും പ്രസ്താവിച്ചു. മിസ്റ്റർ ചെറിയാനെ പിന്തുടർന്നു പലരും പ്രസംഗിക്കയുണ്ടായതിൽ പന്നിപ്പിള്ളിത്തറ മിസ്റ്റർ മാത്തുവിന്റെ പേർ പ്രസ്താവയോഗ്യമാണു. സാധുക്കളായ കുട്ടികൾക്കു സൺഡേസ്കൂൾ പുസ്തകങ്ങൾ ദാനമായി വാങ്ങിച്ചുകൊടുക്കേണ്ടതിനു ചുരുങ്ങിയ ഒരു പണപ്പിരിവു

ഈ യോഗത്തിൽ വച്ചുതന്നെ എടുക്കണമെന്നു ഒരു സഹൃദയൻ അഭിപ്രായപ്പെടുകയും അതനുസരിച്ചു നാലു ഉറുപ്പികയിൽ കുറയാതെ ഒരു തുകയുണ്ടാകുകയും ചെയ്തു. പിന്നീടു സൺഡേസ്കൂൾ നടത്തുന്നതിനു അദ്ധ്യാപകന്മാരെ നിയമിക്കയും ഹാജരാക്കപ്പെട്ടിരുന്ന പട്ടികയിലെ എൺപതോളം കുട്ടികളെ നാലു ക്ലാസ്സുകളായി തിരിക്കയും ചെയ്തു. അനന്തരം, "തൃപ്പൂണിത്ര യാക്കോബായ സുറിയാനി സുവിശേഷസംഘം" എന്ന പേരിൽ ഒരു സംഘം ആരംഭിക്കേണ്ടതാണെന്നും ബ: കളരികൽ സ്കറിയാകത്തനാർ അവർകൾ അദ്ധ്യക്ഷനും ബ: വടയാടി കുറിയാക്കോസു ശെമ്മാശു സിക്രട്ടറിയും ആയിരിക്കേണ്ടതാണെന്നും പ്രസ്തുതസംഘം കോട്ടയം "മലങ്കര സുറിയാനി സുവിശേഷസംഘ"ത്തിന്റെ ഒരു ഉപശാഖയായി നടത്തപ്പെടേണ്ടതാണെന്നും യോഗം തീരുമാനിച്ചു. പിന്നെ അഗ്രാസനരുടെ ഉപസംഹാരപ്രസംഗത്തിൽ അദ്ദേഹം ആരംഭശൂരത്വം എന്നതുതന്നെ പോരാ സൺഡേസ്കൂളിലും സുവിശേഷസംഘത്തിലും ഉള്ള ഇടവകജനങ്ങളുടെ ഉത്സാഹം എന്നേക്കും പാലിക്കപ്പെടേണമെന്നും മറ്റും ഉപദേശമായി പലതും ഗുണദോഷിച്ചു. ഒടുക്കം, കുട്ടികളെയെല്ലാം അതാതു ക്ലാസ്സിൽ ഇരുത്തി പഠിത്വം ആരംഭിച്ചു, വിശുദ്ധ പാത്രിയക്കീസു ബാവാ തിരുമനസ്സിലേക്കും കൊച്ചി മഹാരാജാവു തിരുമനസ്സിലേക്കും നി- വ- ദി- ശ്രീ. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കും മംഗളം പ്രാർത്ഥിച്ചു. പ്രാർത്ഥനയും കഴിച്ചു യോഗം പിരിഞ്ഞു. ഉടനെതന്നെ ബ: അച്ചനും ശെമ്മാശ്ശനും ജനങ്ങളും കൂടി കൊച്ചുങ്ങാടിയിലേക്കു പോയി സുവിശേഷവേല നടത്തി. സഭയെപറ്റി വളരെ വൈരാഗ്യമുള്ള ബ: കളരികലച്ചനവർകളുടെ ഏവംവിധങ്ങളായ സൽപ്രവൃത്തികളെ ഞങ്ങൾ എന്നേക്കും സ്മരിക്കുന്നതാണു.

ഇനി സുവിശേഷവേലയെപ്പറ്റി രണ്ടു വാക്കു പറയാം. ബ: അച്ചന്റെയും ശെമ്മാശ്ശന്റെയും പരിശ്രമത്താൽ രണ്ടുമൂന്നു ആഴ്ചകൾക്കു മുമ്പു തുടങ്ങിമാത്രമെ ഇവിടങ്ങളിൽ പുറത്തുപോയി പ്രസംഗം നടത്തിവരുന്നുള്ളു. തിരുവാങ്കുളം കുരിശുപള്ളികൽ വച്ചുണ്ടായ ആദ്യത്തെ പ്രസംഗം ഞങ്ങളുടെ ഇടവകയിൽ പലരേയും എന്നല്ലാ, അന്യഇടവകകളിലെ ബ: പട്ടക്കാരേയും അമ്മേനികളേയും ഒന്നാകെ ഭ്രമിപ്പിച്ചുവശാക്കി. ഈ ഭ്രമത്തിനുള്ള കാരണം ഏതാദൃശമായ സുവിശേഷവേലയെപ്പറ്റി ഈ നാട്ടുകാർ ഇതിനു മുമ്പിൽ കേൾക്കക്കൂടി ചെയ്തിട്ടില്ലാത്തതാണു. ഇതിനൊക്കെ കാലം വന്നിട്ടില്ലെന്നു ചിലരും, എന്നാൽ കാലം അതിക്രമിച്ചിരിക്കുന്നു എന്നു മറ്റുചിലരും ഘോഷിക്കുന്നു. വേദജ്ഞാനം വർദ്ധിക്കുന്തോറും മതവിപരീതങ്ങൾ ഉത്ഭവിക്കുന്നു എന്നും തെക്കു ഇത്ര വളരെ ആളുകൾ അന്യ സഭകളിലേക്കു ചേരുവാനുണ്ടായ ഹേതുക്കളിൽ ഒന്നു സൺഡേസ്കൂളുകളും മറ്റുമാണെന്നു, നമുക്കു നമ്മുടെ പഴയ അന്ധതതന്നെ മതിയെന്നും ചുരുക്കം ചിലർ ബലമായി വാദിക്കുന്നു. "പബ്ലിക്ക് റോഡുകളിലും മറ്റും നിന്നുകൊണ്ടു പ്രസംഗിക്കുന്നതു ഏതു പട്ടക്കാരനു, അല്ലെങ്കിൽ ഏതു അമ്മേനിക്കു ചേരും?" എന്നൊക്കെ കഥയില്ലാത്ത ചിലരൊക്കെ പറഞ്ഞു നടക്കയും ഉണ്ടായി!! ഇപ്പോൾ സുവിശേഷസംഘവും ഇവിടെ ഏർപ്പെടുത്തിയിരിക്കകൊണ്ടു പുറമെ സുവിശേഷവേല നടത്തുന്നതു ഈ സംഘം വകയായിരിക്കുമെന്നുള്ളതു പ്രത്യേകം പറയേണമെന്നില്ലല്ലോ. ഇടയ്ക്കിടെ തെക്കുനിന്നും കോതമംഗലത്തുനിന്നും സുവിശേഷകന്മാരെ ക്ഷണിച്ചുവരുത്തി പ്രസംഗങ്ങൾ നടത്തിക്കണമെന്നു ഇടവകയിൽ പലർക്കും ആഗ്രഹമുണ്ടു.

മേൽ വിവരിച്ച ആത്മീയ പരിഷ്കാരങ്ങൾകൊണ്ടു ഞങ്ങളുടെ നാട്ടിൽ സർവ്വപ്രകാരേണയും അഭിവൃദ്ധിയുണ്ടാകുമെന്നു ആശിപ്പാൻ വഴിയുണ്ടു. ശാബതിൽ നടത്തിവരാറുള്ള പന്തുകളിക്കും ചീട്ടുകളിക്കും ചതുരംഗകളിക്കും കുറവു വന്നേക്കാം. ദൈവവിശ്വാസം എന്നതു എന്താണെന്നു തിരിച്ചറിയാതെ കുഴങ്ങുന്ന സാധുജനങ്ങൾക്കു സംഘത്തിൽ ചേർന്നു നമസ്കാരവും വേദവായനയും നടത്തുന്നതുകൊണ്ടു ദൈവവിശ്വാസം സർവ്വശക്തൻ സൌജന്യദാനം ചെയ്തേക്കാം. ചുരുക്കം ചിലരെ വിശ്വാസികളും ദൈവഭക്തരും ആയി കാണപ്പെട്ടാൽ അവരെ കളിയാക്കുകയും "ഇവക്കു കമ്പമാണു." "ഇവരുടെ ദീനം എന്നു പൊറുക്കും?" എന്നൊക്കെ വിധിച്ചു അവരുടെ മനസ്സ് ഇടിപ്പിക്കയും ചെയ്യുന്ന ഞങ്ങളുടെ പരിഷ്കാരികളുടെ ഹൃദയം സർവ്വശക്തൻ നന്നാക്കുകയും, തങ്ങളുടെ ജീവിതത്തിനു ഒരു മാററം

വരുത്തേണ്ട കാലം കഴിഞ്ഞിരിക്കുന്നു എന്നു അവക്കു തോന്നികയും ചെയ്യേക്കാം. മതസിദ്ധാന്തങ്ങളെ പഠിക്കുന്നതിൽ ജനങ്ങൾക്കു പൂർവ്വാധികം അഭിരുചിയുണ്ടായേക്കാം. "ഞങ്ങളുടെ കാരണവന്മാർ യാക്കോബായ സഭയിൽ നിന്നതുകൊണ്ടല്ലാ, പിന്നയോ അതു സത്യവിശ്വാസ സഭയെന്നു ഞങ്ങൾക്കു പൂർണ്ണബോധമുള്ളതുകൊണ്ടത്രെ ഞങ്ങൾ ഈ സഭയിൽ നില്ക്കുന്നതു" എന്നു ഞങ്ങളുടെ നാട്ടുകാർ ധൈര്യസമേതം പറയത്തക്ക ഭാഗ്യം വന്നേക്കാം. ആളുകളെ ബോധിപ്പിക്കാൻ മാത്രം ഞായറാഴ്ചകളിൽ പള്ളിയിൽ കൂടുകയും നോമ്പു, കുമ്പസാരം എന്നിവ അനുഷ്ഠിക്കയും ചെയ്യുന്നവർക്കു ഇവയുടെ രഹസ്യവും യഥാർത്ഥവും മനസ്സിലായേക്കാം. നമ്മുടെ വിശ്വാസാചാരങ്ങൾ മൂഢതകളെന്നു അന്യസഭക്കാർ വിധിക്കുന്നതിനെ കേട്ടുവല്ലവരിലും ആ അഭിപ്രായം ഇഴഞ്ഞുവലിഞ്ഞു കേറീട്ടുണ്ടെങ്കിൽ അവർക്കും സത്യം വെളിപ്പെട്ടേക്കാം. നമ്മുടെ "സഭയുടെ കൊമ്പിനെ ഉയർത്താൻ" ഇപ്പോഴുണ്ടായിരിക്കുന്നതുപോലെ അനേകംപേരെ ഇനിയും നമ്മുടെ കുഞ്ഞുങ്ങളിൽനിന്നു സർവ്വശക്തൻ തിരിഞ്ഞെടുത്തേക്കാം. ഇത്ര മഹത്തായ ഭാവിയെ നാം ആശിക്കുന്നതു അന്യായമെന്നു മാന്യ വായനക്കാരിൽ പലർക്കും പ്രഥമദൃഷ്ടിയിൽ തോന്നാവുന്നതാണു. എന്നാൽ യാക്കോബിന്റെ ദൈവത്തിനു യാതൊന്നും പ്രയാസമില്ലെന്നു ഓർത്തുകൊൾക.

സമുദായാഭിവൃദ്ധിയെ ഉദ്ദേശിക്കുന്നവരായി തെക്കുനിന്നു രണ്ടുപേർ വടക്കു പല പള്ളികളേയും ഈയിടെ സന്ദർശിക്കയുണ്ടായി. ഇവർ "സുറിയാനി സുവിശേഷക" പ്രവർത്തകന്മാരായ ബ: അലക്സന്ത്രയോസ ശെമ്മാശും, അവർകളും മിസ്റ്റർ എൻ. ഐ. പോത്തനും ആണു. ഇവരുടെ പ്രോഗ്രാമനുസരിച്ചു ഉദ്ദേശിച്ച സകലവും നിറവേററാൻ സംഗതി വരാഞ്ഞതിൽവെച്ചു വളരെ മനസ്സാപപ്പെട്ടാണു ഇവർ എറണാകുളത്തുനിന്നു തെക്കോട്ടു തീബോട്ടു കയറിയതു. സ്വതേ ദീനക്കാരനായ ബ: ശെമ്മാശിന്റെ സുഖക്കേടു അസാരം വർദ്ധിച്ച കാരണം ഇനിയും പല പള്ളികളേയും സന്ദർശിക്കേണ്ടതുണ്ടായിരുന്നിട്ടും നിവൃത്തിയില്ലാതെ സ്വദേശത്തേക്കു മടങ്ങേണ്ടിവന്നു. പരിഷ്കാരേച്ഛുക്കളായ ഈ മഹാന്മാർ സഞ്ചരിച്ച ചില സ്ഥലങ്ങളിലെല്ലാം സുവിശേഷം പ്രസംഗിക്കയും ആത്മീയ വിഷയത്തിൽ ജനങ്ങളെ പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുണ്ടു. ഇതുപോലെ പലരേയും തങ്ങളുടെ പള്ളികൾ സന്ദർശിപ്പാൻ വടക്കർ ആശിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതും പ്രസ്ഥാപിച്ചുകൊള്ളുന്നു. ഇങ്ങനെ ചിലർ ഉണ്ടാകുന്നതു സമുദായത്തിനു എല്ലാംകൊണ്ടും ഗുണകരമാണു എന്നുള്ളതിൽ അഭിപ്രായവ്യത്യാസം കാണുകയില്ല.

എം. പി. പി.

~~~~~~~~~~~~~~~~~

## കണ്ടതും കേട്ടതും.

എന്റെ പത്രാധിപരെ, നവീകരണ സമുദായത്തിലെ ചില രക്ഷാപ്രസംഗികളുടെ വിശുദ്ധ ജീവിതത്തിന്റെ സ്ഥിതി മുമ്പുഴപ്പോൾ പത്രികയിൽ പ്രസ്താവിക്കുന്നതു അവാസ്തവമെന്നും, അപവാദമെന്നും പിറുപിറുത്തുകൊണ്ടു നടന്ന പലർക്കും ഇപ്പോൾ ഇതാ, ഭാവം മാറിയിരിക്കുന്നു. ആ സമുദായത്തിൽതന്നെ പലരും പത്രികയുടെ ഉപദേശം അനുസരിച്ചു വിശുദ്ധ ജീവിതക്കാരെന്നു പേരു പറഞ്ഞു പുസ്തകവും കക്ഷത്തിൽ കിടുക്കി നടക്കുന്ന "ശാപ്പാട്ടുരാമന്മാർക്കു" പാർപ്പാൻകൂടി സ്ഥലം കൊടുക്കുന്നില്ലെന്നറിയുന്നതിൽ സന്തോഷിക്കുന്നു.

തെക്കുള്ള ഒരു നവീകരണമഹാൻ, ഉപദേശിമാർ തന്റെ ഭവനത്തിൽ രാത്രി താമസിച്ചുകൂടാ എന്നു വിരോധിച്ചിരിക്കുന്നതു കൂടാതെ ഒഴിച്ചുവിടാൻ പാടില്ലാത്ത വിധത്തിൽ വല്ലവരും വന്നു
~~~~~~~~~~~~~~~~~

ചെന്ന എങ്കിൽ അങ്ങിനെയുള്ളവരുടെ താമസത്തിനായി സ്ത്രീകൾ താമസിക്കുന്ന മുറിയിൽനിന്നും ദൂരത്തായി വിശേഷാൽ ഒരു “നിക്കമാടം” കൂടി കെട്ടിച്ചിരിക്കുന്നതായി അറിയുന്നു. ഈ മഹാനെ ഈ നാട്ടോടി അത്യധികം ശ്ലാഘിക്കുന്നതുകൂടാതെ, ഇവരെ താമസിപ്പിക്കുന്ന മുറിക്കു പൂട്ടും താക്കോലുംകൂടി ഉണ്ടാക്കിച്ചു സന്ധ്യ കഴിഞ്ഞാൽ ആയതിൽ ആക്കി പൂട്ടി താക്കോൽ സൂക്ഷിക്കയും രാവിലെ തുറന്നു വിട്ടേക്കയും ചെയ്യാൽ കുറെക്കൂടി ഭംഗിയായിരിക്കുമെന്നു അഭിപ്രായപ്പെടുകയും ചെയ്യുന്നു.

ഒരു മാതൃകാപുരുഷനായി നവീകരണസമുദായക്കാർ ഗണിച്ചുപോന്നിരുന്ന “മടമ്പണ്ണി” ഉപദേശിയുടെ ഭക്തിയുടെ ആധിക്യം ഇപ്പോൾ നാട്ടൊട്ടുക്കു പ്രസിദ്ധമായിത്തീർന്നിട്ടുണ്ടല്ലോ. ഇതുപോലെ കടമ്മനിട്ട എന്ന സ്ഥലത്തുവച്ചു ഒരു “കരീക്കാടൻ” ഉപദേശിയുടെ ഭക്തിയും ഈയിടെ പ്രത്യക്ഷമായിരിക്കുന്നു. ഉപദേശിയുടെ ഗാംഭീര്യമേറിയ പ്രസംഗവും ഹൃദയം തകർന്നുള്ള പ്രാർത്ഥനയുംമൂലം തദ്ദേശവാസികൾ ഇയാളെ ആദരവോടെ സ്വീകരിച്ചു വീടുകളിൽ താമസിപ്പിച്ചിരുന്നു. എന്നാൽ ഉപദേശിയാർ താമസിച്ചിരുന്ന ഒരു വീട്ടിൽവച്ചു രാത്രിയിൽ അദ്ദേഹത്തിനു ഒരു ദാഹമുണ്ടായതും സംഭാരവുംകൊണ്ടു വന്ന സ്ത്രീ ആയതു കൊടുക്കാതെ പ്രഹാരാദികഷായം കുടിപ്പിച്ചു ദാഹംതീർത്തതും അതിൽ പിന്നീടു വേറൊരു വീട്ടിൽ താമസമായതും അവിടത്തെ ഉടമസ്ഥൻ ഇല്ലാതെയിരുന്ന ഒരു അർദ്ധരാത്രിയിൽ ഉപദേശിക്കു അതിസാരമുണ്ടായി ശൗചത്തിനു വെള്ളം ആവശ്യപ്പെട്ടതും വെള്ളവുംകൊണ്ടു ചെന്ന സ്ത്രീയുടെ കയ്യാൽ തത്സമയം സ്നാനം സ്വീകരിച്ചതും പിറ്റേദിവസം ദിക്കുകാർ എല്ലാവരുംകൂടി നമ്മുടെ ഉപദേഷ്ടാവിനെ മുണ്ടുവടി പ്രയോഗം കൊണ്ടു പമ്പ കടത്തിയതും മാറും എങ്ങിനെ പ്രസ്താവിക്കുന്നു. മാനമര്യാദയിലും ദൈവഭക്തിയിലും വളരേണമെന്നു താല്പര്യമുള്ള ഭവനക്കാരേ ആടുകളുടെ വേഷത്തോടുകൂടി വരുന്ന ഈ മാതിരി ചെന്നായ്ക്കളെ നിങ്ങളുടെ ഭവനങ്ങളിൽ പ്രവേശിപ്പിക്കാതെ ഇരിപ്പാൻ ഒന്നാമതായി സൂക്ഷിപ്പിൻ.

നവീകരണ ഉപദേഷ്ടാക്കളുടെ ഉപദേശങ്ങളെ വെറുക്കുന്ന സത്യവിശ്വാസികളായ യാക്കോബായക്കാരെ പ്രസംഗം കേൾപ്പിക്കണമെന്നുള്ള നിർബ്ബന്ധത്തോടുകൂടി ഈയിടെ ഒട്ടധികം നവീകരണക്കാർ വെളിയോഗമെന്നു പേരും പറഞ്ഞു തംബേറും, കയ്മണിയും, കൊട്ടിയും, പാട്ടുമായി യാക്കോബായക്കാർ അധിവസിക്കുന്ന ഗ്രാമങ്ങളിലും തെരുവുകളിലും പാളയമടിച്ചു സാക്ഷിപറകയും പ്രാർത്ഥിക്കയും ബഹളംകൂട്ടുകയും ചെയ്തുവരുന്നു. ഈ മാതിരി ആഡംബരങ്ങൾകൊണ്ടു സത്യവിശ്വാസികളെ വശീകരിക്കാമെന്നുള്ള ഇവരുടെ ഉദ്ദേശം ഭോഷത്വം എന്നല്ലാതെ എന്തു പറയുന്നു:

ഇലന്തൂര്, പുന്നയ്ക്കാട്ടു, മാരാമണ്ണു, അയിരൂർ മുതലായ സ്ഥലങ്ങളിൽനിന്നും ഇരുനൂറിൽപരം ആളുകൾ ഓമല്ലൂര്, പുത്തൻപീടിക, കൈപ്പട്ടൂർ മുതലായ സ്ഥലങ്ങളിൽ പാളയമടിച്ചിരുന്നു. പക്ഷെ ഇവരുടെ ആഡംബരങ്ങൾ കണ്ടൊന്നും കേൾപ്പാനും "ഏതൊരു പൂവത്താളും" എന്ന നിലയിൽ നവീകരണക്കാരല്ലാതെ യാക്കോബായക്കുഞ്ഞുങ്ങളെ കിട്ടിയില്ലാ. കൈപ്പട്ടൂർവച്ചു യോഗമാരംഭിച്ചപ്പോൾ തമ്പേറു തനിയെ പൊട്ടുകയും തിരിച്ചുപോരുമ്പോൾ കുളക്കടയാറിന്റെ മദ്ധ്യത്തിൽ വള്ളം മുങ്ങി എല്ലാവരും ഒരു ജ്ഞാനസ്നാനം കഴിഞ്ഞു പ്രയാസത്തോടു ജീവരക്ഷ പ്രാപിക്കയും ചെയ്തു. സത്യവിശ്വാസികളെ ഉപദ്രവിക്കാൻ തുനിഞ്ഞതിനുണ്ടായ ദൈവശിക്ഷയല്ലാതെ എന്താണു?

എന്റെ സാറെ! പമ്പാനദിയുടെ തീരത്തിലുള്ള ഒരു സ്ഥലത്തുവച്ചു ഈയിടെ "സ്വർഗ്ഗം വിററ്" രണ്ടു ചാക്കുകൾനിറയ്ക്കുന്നതിനു ചില മഹാന്മാർ ഉദ്യമിച്ചിരുന്നു. ഈ കച്ചവടത്തിൽ കുണക്കുംവാളികയുമായി ഏകദേശം എഴുനൂറിൽപരം രൂപായുടെ പണ്ടങ്ങൾ ലഭിച്ചു എന്നാണുകേൾക്കുന്നതു. കുണക്കും വാളികയും ദാനം ചെയ്യുന്നതിനു മററുള്ള സ്ത്രീകൾക്കു ഒരുമാതൃകയായിതീർന്നതു ഈ പിരിവിനു അവകാശിയായമഹാന്റെ വൃദ്ധയായമാതാവാണത്രേ. ഈ സ്ത്രീയുടെ ഔദാര്യബുദ്ധിയെ പലരും അഭിനന്ദിക്കുന്നു. ചില സ്ത്രീകളുടെ ഉടമസ്ഥന്മാരുടെ ശുണ്ഠിയും വഴക്കും ചാക്കുകൾ നിറയ്ക്കുന്നതിനു തടസ്സമായിതീരുകയും തൻമൂലം അവർക്കുവേണ്ടി വിശേഷാൽ പ്രാർത്ഥന നടത്തേണ്ടിവരികയും ചെയ്തതായും അറിയുന്നു. എന്താസാർ ഈമാതിരി കച്ചവടത്തിനു വല്ലതരക്കേടുമുണ്ടോ?

എന്റെ സാറെ! കീക്കൊഴൂരെന്ന സ്ഥലത്തു ഈയിടെ ഒരു നവീകരണ "ഉപദേശിനി" മരിക്കയും ഉയക്കയും ചെയ്തിരിക്കുന്നുപോൽ. ഈ സ്ത്രീക്കു അർദ്ധരാത്രിയിൽ മരണത്തെ സംബന്ധിച്ചു ദർശനമുണ്ടാകയാൽ വിവരം സാധുവായ ഭർത്താവിനെ ഗ്രഹിപ്പിച്ചശേഷം നീണ്ടു നിവർന്നുകിടന്നു മരണം പ്രാപിച്ചു. പിന്നീടു ചിലരുടെ അഭിപ്രായപ്രകാരം വിശ്വാസികളുടെ ഒരു കൂട്ടംകൂടി പ്രാർത്ഥിക്കയും ഒടുവിൽ "സ്ത്രീയെ എഴുനീല്ക്ക" എന്നു അട്ടഹസിക്കയും പെട്ടെന്നു മരിച്ച ഉപദേശിനി ഹല്ലേലുയ്യാ പാടി ഉയക്കയും ചെയ്തതായിട്ടാണു ചില നവീകരണക്കാർ പറയുന്നതു. എന്നാൽ ഈ ബഹളം കേട്ടു ചെന്നിരുന്ന സമീപവാസിയായ ഒരു യാക്കോബായസ്ത്രീ "ഉപദേശിനി മരിച്ചിട്ടില്ലെന്നും ഒരു ചൂടുവച്ചാൽ എഴുനേല്ക്കുമെന്നും" അഭിപ്രായപ്പെട്ടതിൽ ആയതു കേവലം "ജഡമലം" എന്നു പറഞ്ഞു നിഷേധിച്ചുകളഞ്ഞതായും അറിയുന്നു. പുതിയ ജീവിതക്കാർ മുഖാന്തിരം എന്തെല്ലാം അത്ഭുതങ്ങൾ നടക്കാൻ പോകുന്നുവോ കണ്ടാലറിയാം.

ഒരു നാടോടി.

---

# യേശുമഹാൻ.

## (തുടൎച്ച)

പ്രിയരെ! മുമ്പൊരു ലക്കത്തിൽ തന്റെ വൈദ്യമാഹാത്മ്യത്തെ കുറിച്ചാണല്ലൊ എഴുതിയിരുന്നതു. ഇനി നമുക്കു ഈ മഹാനാഗ്രെസരന്റെ യോഗ്യതാംശങ്ങളെ പ്രദൎശിപ്പിക്കുന്ന ഇതരവിഷയങ്ങളായ പൌരാഹിത്യം, നിയമം എന്നിവകളെപറ്റി പൎയ്യാലോചിക്കാം.

ഏതെങ്കിലും ഒരു മതത്തിൽ ചേൎന്നു നടക്കുന്ന ഒരുക്കൂട്ടം ആളുകൾക്കു, തങ്ങളുടെ മതകൎമ്മാനുഷ്ഠാനങ്ങൾക്കു പ്രത്യേകമായി പ്രതിഷ്ഠിക്കപ്പെടുന്നവരെയാണു പുരോഹിതന്മാർ, അല്ലങ്കിൽ ആചാൎയ്യന്മാർ എന്നു വിളിക്കപ്പെടുന്നതു. ഇവൎക്കു ഈ സംഘത്തിലുള്ള എല്ലാവരുടെയും ആത്മകാൎയ്യങ്ങളിൽ അധികാരം ലഭിച്ചുമിരിക്കും.

എന്നാൽ ഈ സ്ഥാനത്തെ ഒന്നാമതായി ലഭിച്ചതു ആദ്യമനുഷ്യനായ ആദാമിനായിരുന്നു. ഈ നമ്മുടെ പിതാവിനു ഇതുകൂടാതെ വേറെയും സ്ഥാനമാനാദികൾ ലഭിച്ചിരുന്നതായി വേദം നമ്മെ പഠിപ്പിക്കുന്നു. അതായതു തനിക്കു രാജത്വവും, ദീൎഘദൎശനവും ഉണ്ടായിരുന്നുവെന്നത്രെ. ഇപ്രകാരം താൻ തന്റെ ഓരൊ പദവികളെ തന്റെ പിൻഗാമികളിൽ ചിലൎക്കെല്ലാം വിഭജിച്ചുകൊടുക്കയും അവർ ആയതിനെ യഥെഷ്ടം നിൎവ്വഹിക്കയും ചെയ്തു.

എങ്കിലും ആന്തരീയപ്രകാരം ആലോചിച്ചുനോക്കുന്നെങ്കിൽ, രണ്ടാമത്തെ ആചാൎയ്യനൊ അല്ലങ്കിൽ ആദാമിനുണ്ടായിരുന്ന മറ്റു സ്ഥാനമാനാദികൾക്കവകാശിയൊ, എന്നുവേണ്ടാ, രണ്ടാമത്തെ ആദാംതന്നെ ഈ നമ്മുടെ കഥാനായകനായ യേശുക്രിസ്തു തന്നെ എന്നുള്ളതിലേക്കു പല പല ലക്ഷ്യങ്ങളുമുണ്ടു. ആനയെ കുഴിയിൽ നിന്നു കയറ്റുവാൻ ആനതന്നെ വേണ്ടിവരുംപ്രകാരം, ആദ്യ ആദാം പാപക്കുപത്തിൽ വീണു എങ്കിൽ, ആ അപകടത്തിൽനിന്നു കയറ്റുവാൻ തന്നെപോലെ ശക്തനായ വേറൊരാദാം വേണമെന്നുള്ളതു തക്കമററ സംഗതിയല്ലൊ.

ആദ്യആദാം സ്ത്രീമൂലം പാപത്തിൽ വീഴുകയാൽ, രണ്ടാമാദം സ്ത്രീമൂലം പാപത്തിൽനിന്നു രക്ഷിച്ചു. ആദ്യ ആദം പിശാചിനു കീഴ്പ്പെടൊപ്പിട്ടുകൊടുത്തിരുന്ന ആ പാപകടച്ചീട്ടിനെ രണ്ടാമാദം തന്റെ മാമോദിസായാകുന്ന പുനൎജ്ജന്മത്താൽ ഛിന്നാഭിന്നമാക്കികളഞ്ഞു. ആദ്യ ആദാം പറുദെസായുടെ വാതിലുകളെ അടെക്കയാൽ രണ്ടാമാദം പറുദെസായുടെ വാതിലുകളെ നമുക്കായി തുറന്നിട്ടിരിക്കുന്നു. ആദ്യമനുഷ്യനായ ആദാമിലുണ്ടായിരുന്ന ആ മൂന്നു പദവികളും ഈ തന്റെ പിൻഗാമിക്കും ഉണ്ടായിരുന്നെന്നുള്ളതു പ്രത്യക്ഷപ്പെട്ടിട്ടുള്ള കാൎയ്യമത്രെ.

ആദ്യ ആദം ഭൂമിയിൽനിന്നുള്ളവനും രണ്ടാമാദാമൊ സ്വൎഗ്ഗത്തിൽനിന്നു വന്നവനുമാകുന്നു. ഭൂമിയിൽനിന്നുള്ളവർ ഭൌമിക കാൎയ്യങ്ങളെ കുറിച്ചു വിചാരിക്കയും സ്വൎഗ്ഗത്തിൽനിന്നുള്ളവർ സ്വൎഗ്ഗീയകാൎയ്യങ്ങളെകുറിച്ചു ചിന്തിക്കയും ചെയ്യുന്നു. ഒന്നാമത്തെ ആചാൎയ്യനായ ആദം തന്റെ പുത്രന്മാരെ കൎത്താവിനു ബലി കഴിക്കാൻ പറഞ്ഞയച്ചു. രണ്ടാമത്തെ ആചാൎയ്യനായ യേശുക്രിസ്തു തന്റെ ശിഷ്യന്മാൎക്കു വിശുദ്ധ കുൎബ്ബാനയെ കല്പിച്ചുകൊടുത്തു. ഇപ്രകാരം ഇവർ എല്ലാവിഷയങ്ങളിലും അന്യോന്യം അനുബന്ധിതരായി കാണപ്പെടുന്നു.

ദൈവം ഇവൎക്കു ഈ പദവിയെ വൃഥാ കൊടുത്തു. അപ്രകാരം ഇവരും തങ്ങളുടെ പിൻഗാമികൾക്കു വൃഥാ കൊടുക്കുന്നു. ദൈവത്തിന്റെ സ്ഥാനാപതികളായ പുരൊഹിതന്മാർ അല്ലങ്കിൽ പട്ടക്കാർ മുഖാന്തിരം തങ്ങളുടെ സഭയ്ക്കു അനേകവിധത്തിലുള്ള ഗുണങ്ങളെ സമ്പാദിച്ചിട്ടുണ്ടു. മനുഷ്യർ അധിക ദുഷ്ടന്മാരായിതീൎന്നു, ദൈവത്തെ അതികഠിനമായി കോപിപ്പിച്ചു, തന്റെ മുമ്പിൽനിന്നു കോപാഗ്നി പുറപ്പെടുമ്പൊൾ, ഇവർ ദൈവസന്നിധിയിൽ ഓടിച്ചെന്നു, തങ്ങൾക്കുവേണ്ടിയും പലൎക്കു വേണ്ടിയും പ്രാൎത്ഥിച്ചു ധൂപം വയ്ക്കുമ്പോൾ അവരുടെ പാപങ്ങ

ളെ ദൈവം ക്ഷമിക്ക പതിവാണ. ഈ പ്രാൎത്ഥനയും, ധൂപവും യോഗ്യമല്ലാത്തവിധത്തിലായിരുന്നാൽ ആയ്തു തങ്ങൾക്കുതന്നെ നാശഹേതുവായിതീരുമെന്നുള്ളതു (ലേവി. ൧൦. ൧. ൨)ൽ നിന്ന നമുക്കു അനുഭവസിദ്ധമല്ലയൊ? അതാവിതു അഹറൊൻെറ പുത്രന്മാരായ നാദാബും അബിഹുവും യഹൊവായുടെ മുമ്പാകെ യോഗ്യമല്ലാത്തവിധത്തിലുള്ള ധൂപംവെയ്ക്കുകയാൽ ഇവർ ദൈവകോപാഗ്നിക്കിരയായിതീൎന്നു.

അതുകൊണ്ടു ഈ സ്ഥാനത്തെ അൎഹിക്കുന്നവർ പാമ്പുകളെപോലെ ബുദ്ധിയുള്ളവരും, പ്രാവുകളെപോലെ ശുദ്ധഗതിക്കാരുമായിരിക്കണം. ഇവർ അഗ്നിയിലാണ നടക്കുന്നതെന്നോൎമ്മവേണം. ഒന്നുകിൽ ശോഭിതരാകും, അതല്ലങ്കിൽ അഗ്നിഭഗവാനിരയായിത്തീരും. സൂക്ഷിച്ചു പെരുമാറുന്നെങ്കിൽ ഇഹത്തിലും പരത്തിലും ഒരുപോലെ ദൈവസ്നേഹത്തിന്ന പാത്രീഭവിക്കും.

ദൈവം ഇവരെ കൂടാതെ ഒന്നും ചെയ്യുകയില്ലാ. താൻ ഒരു നഗരത്തെ രക്ഷിക്കുന്നതിനൊ ശിക്ഷിക്കുന്നതിനൊ തുനിയുമ്പോൾ ഇവൎക്കു മുന്നറിവു കൊടുക്കുന്നു. ഇവർ ആയതിനെ കൎത്താവിൽനിന്ന കേട്ടപ്രകാരം സഭയിൽ അറിയിക്കയും തന്മൂലം സഭ ഒട്ടുക്കും രക്ഷയ്ക്കൊ ശിക്ഷയ്ക്കൊ കാരണമായി തീരുകയും ചെയ്യുന്നു.

അതിനാൽ ഇവർ മുഖേന അസംഖ്യം രക്ഷാശിക്ഷകൾ ലോകത്തിനും അതിൽ വസിക്കുന്ന ജീവജാലങ്ങൾക്കും ലഭിച്ചിട്ടുണ്ടു അവയെല്ലാം സ്ഥലാക്രമണത്താൽ ഇവിടെ എടുത്തു ചേൎക്കുന്നില്ലാ. ചുരുക്കം ചിലതിനെമാത്രം എടുത്തുകാണിക്കാം ഭൂമിയിൽ മനുഷ്യരുടെ ദുഷ്ടതനിമിത്തം യഹൊവായിക്കു കോപം സഹിക്കവഹിയാഞ്ഞിട്ടു താൻ ഭൂമിയെ ജലപ്രളയത്താൽ നശിപ്പിക്കയും, നോഹയേയും അവൻെറ കുടുംബത്തെയും മാത്രം രക്ഷിക്കയും ചെയ്തു. അതുകൊണ്ടു അവർ ദൈവത്തെ ഒരു ഹോമബലിയാൽ സന്തൊഷിപ്പിച്ചപ്പോൾ താൻ ഭൂമിയെ നശിപ്പിച്ചതിൽ പലരെ പശ്ചാത്താപപ്പെടുകയും താഴെ പറയുംപ്രകാരം ഭൂമിയെ അനുഗ്രഹിക്കയും ചെയ്തു. ഭൂമിയുള്ള നാൾ ഒക്കയും വിതയും കൊയിത്തും, ശീതവും ഉഷ്ണവും, വേനൽക്കാലവും വൎഷകാലവും പകലും രാവും ഒഴിഞ്ഞുപോകയില്ലാ (ആദ്യ. ൮. ൨൨)

ഇതുകൂടാതെ കോറഹ്, ദാതാം, അബീറാം ഇവർ മോശയ്ക്കും ആചാൎയ്യനായ അഹറൊനും വിരോധമായി കൂട്ടംകൂടി, തങ്ങളും യഹൊവായുടെ ജനമെന്ന പറഞ്ഞുകൊണ്ടു ബലിപീഠത്തിൻമുമ്പാകെ ധൂപമിടുന്നതിന്ന ധൂപകലശങ്ങളെ എടുത്തുകൊണ്ടു സഭയിൻകൂടാരവാതുക്കൽ ചെന്നസമയം ഇവരെയും ഇവൎക്കുള്ള സകലത്തെയും, ഒന്നടങ്കം ഭൂമി തൻെറ വാതുറന്ന വിഴുങ്ങിക്കളഞ്ഞു. (സംഖ്യ. ൧൬. ൩൨, ൩൩) പിറെറദിവസം ഇസ്രായേൽമക്കൾ മോശയ്ക്കും അഹറോനും വിരോധമായി കൂട്ടംകൂടുകയും, അതുനിമിത്തം ദൈവം ഇവരെ മുൻപിലത്തതിലും വലിയ ബാധയാൽ നശിപ്പിക്കുന്നതിന്ന തുനിഞ്ഞപ്പോൾ ആചാൎയ്യനായ അഹറൊൻ ധൂപകലശത്തെ എടുത്തു അതിൽ ധൂപവൎഗ്ഗത്തെ ഇട്ടുകൊണ്ടു സഭയുടെ നടുവിലെക്കു ഓടിച്ചെന്ന ധൂപം വെയ്ക്കുകയും തൽസമയം തന്നെ യഹൊവാ ബാധയെ നിൎത്തിവെയ്ക്കയും ചെയ്തു. (സംഖ്യ. ൧൬. ൪൬. ൪൮)

അല്ലയൊ പ്രിയരെ! ആചാൎയ്യൻ എന്നുള്ള നാമമാത്രം കേൾക്കുമ്പൊൾ അത്ര സാരമില്ലായിരിക്കും. എന്നാൽ ഇവരുടെ ആത്മാധികാരത്തെക്കുറിച്ചൊ, അല്ലങ്കിൽ ദൈവം ഇവരിൽ പൊഴിക്കുന്ന അഭിഷേക തൈലത്തിൻെറ മാഹാത്മ്യത്തെകുറിച്ചൊ ചിന്തിക്കുന്നതായാൽ ഇതിലപ്പുറം മഹത്തരമായതു വേറെ ഒന്നുമില്ലാ. ഇവർ ഭൂമിയിൽകെട്ടുന്നതൊക്കയും ആകാശത്തിലും കെട്ടപ്പെട്ടതായിരിക്കും. ഇവർ അഴിക്കപ്പെടുന്നതൊക്കയും ആകാശത്തിലും അഴിയപ്പെട്ടതായിരിക്കും.

സ്വൎഗ്ഗത്തിൽ തൻെറ ഏററം അടുത്തുനിന്ന ശുശ്രൂഷിക്കുന്ന ഒമ്പതുകൂട്ടം മാലാഖമാർ, റീശെമാലാഖമാർ, റീശിറിഹിബൊസെന്മാർ, ശുൽത്തൊനെന്മാർ, മൌതബെന്മാർ, മോറാവോസെന്മാർ, ഹൈലെന്മാർ, കൂബേന്മാർ, സ്രോപ്പെന്മാർ ഇവരെക്കാളും ഉന്നതപദവിയിലിരിക്കുന്ന ഭൌമിക ശുശ്രൂഷക്കാരായ പാത്രിയൎക്കീസ്, മപ്രിയാനാ, മെത്രാപ്പൊലിത്താ, കോറെപ്പിസ്ക്കൊപ്പാ, സോവൂറാ, കശീശാ, അൎക്കദയാക്കോൻ, മ്ശമശൊനൊ, ഏവുപ്പദ്യക്കനൊൻ ഇങ്ങനെ ഒമ്പതുകൂട്ടം ആചാൎയ്യന്മാരെ സ്വൎഗ്ഗസൈന്യങ്ങളൊടു സാമ്യമാക്കിയാണ വച്ചിരിക്കുന്ന